ഫവ്വൻ൭-ന്ന ഫ൦വൈ

പുസ്തകം ൩]    ഇടവം    [ലക്കം ൭

മലങ്കര

# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ച ചെയ്വാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## ഈ മാസത്തിൽ പത്രവരി അടച്ച മാന്യമഹാന്മാരുടെ പേരു വിവരം.

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| ചെങ്ങന്നൂർ കൊച്ചുമണ്ണിൽ തൊമ്മി | ,, | ൦ | ൨൧ | ൦ |
| ബ- മല്ലപ്പള്ളി പള്ളിയിൽനിന്നും | | ൧ | ൧൪ | ൦ |
| ഉൗരെപ്പടിക്കൽ അവിരാ | ,, | ൨ | ൧൦ | ൦ |
| വേലമ്പറമ്പിൽ ചാക്കൊ | ,, | ൧ | ൧൭ | ൦ |
| പൊയികാട്ടിയിൽ യൌസെപ്പ് | ,, | ൧ | ൧൪ | ൦ |
| വള്ളംകുളം മേണോത്തു മാത്തു | ,, | ൧ | ൦ | ൦ |
| കിളിച്ചിമലയിൽ മാത്തൻ ചാണ്ടി | ,, | ൧ | ൦ | ൦ |
| തിരുവല്ലാ കൊച്ചുപെരുംമൂഷിൽ വക്കി | ,, | ൧ | ൧൭ | ൦ |
| ,, താഴ്ചയിൽ വക്കി പോത്ത | ,, | ൧ | ൦ | ൦ |
| കാഞ്ഞിരപ്പള്ളി വാക്സനെറേറർ സി- എം- ചാണ്ടപ്പിള്ള | ,, | ൨ | ൯ | ൦ |
| വള്ളംകുളം കണ്ടത്തിൽ മാത്തുള ഈപ്പൻ | ,, | ൩ | ൦ | ൦ |
| എം- വി- ചേറു ക്ലാക്ക | ,, | ൨ | ൧൦ | ൧൧ |
| എരമല്ലൂർ പാറയ്ക്കൽ മാണി കോരുള | ,, | ൧ | ൧൭ | ൦ |
| വെള്ളപ്പള്ളി തുമ്പയിൽ വക്കി | ,, | ൧ | ൧൩ | ൮ |
| മുട്ടമ്പലം ബ- വട്ടക്കുന്നേൽ അച്ചൻ | ,, | ൧ | ൧൩ | ൮ |
| മന്നടം കറുകപ്പിൽ ചാക്കോ | ,, | ൨ | ൦ | ൦ |
| ,, മണ്ണകാട്ടു പൌലൊസ ചാണ്ടി | ,, | ൧ | ൦ | ൦ |
| ,, പാറയ്ക്കൽ ചാക്കോ പുന്നൻ | ,, | ൦ | ൧൪ | ൦ |
| ,, പുഞ്ചാലിൽ പൌലൊസ പൌലൊസ | ,, | ൧ | ൧൩ | ൮ |
| ,, പുത്തൻപുരക്കൽ ഇട്ടി ചാക്കൊ | ,, | ൧ | ൧൩ | ൮ |
| ബ- അരഞ്ചേരി പള്ളിയിൽ നിന്നും | | ൧ | ൦ | [illegible] |
| ചെങ്ങളം മണ്ണാട്ടു ഔസിപ്പ് | ,, | ൧൦ | ൦ | ൦ |
| പുതുപ്പള്ളി ചാഴിവലത്തു കുഞ്ഞു | ,, | ൧ | ൧൭ | ൦ |
| ,, ബ- പള്ളിയിൽനിന്നും | | ൧ | ൧൩ | ൮ |
| ,, കരുവിള കുഞ്ഞിറ്റീക | ,, | ൪ | ൧൪ | ൦ |
| ,, തോണിപ്പുരക്കൽ വെറിയാൻ | ,, | ൧ | ൧൭ | ൦ |
| കുമ്മനം വടക്കേടത്തു വക്കി | ,, | ൧ | ൦ | ൦ |
| കതളികാട്ടു മാലിൽ ഉലഹന്നൻ മാത്തു | ,, | ൧ | ൧൩ | ൮ |
| കോട്ടയം മാട്ടേക്കൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, തോട്ടുങ്കൽ ചുമ്മാറു കോര | ,, | ൧ | ൦ | ൦ |
| ,, ചന്തയിൽ കച്ചവടം മത്തായിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൨൧ | ൦ |
| ,, ചിറക്കടവിൽ അബ്രാഹം | ,, | ൧ | ൧൩ | ൮ |
| ,, പള്ളത്തുശേരിൽ തൊമ്മൻ | ,, | ൧ | ൦ | ൦ |
| ,, തൈക്കത്തലക്കൽ കുഞ്ചൻ വക്കീൽ | ,, | ൧ | ൧൪ | ൪ |
| ,, വാണിയപ്പുരയ്ക്കൽ അയിപ്പ് | ,, | ൧ | ൧൩ | ൮ |
| ,, ജി. അലക്സാണ്ടർ മാസ്റ്റർ ബി. എ. | ,, | ൨ | ൦ | ൦ |
| ,, വടശേരിൽ കോര ഇട്ടൂപ്പ | ,, | ൧ | ൧൪ | ൦ |
| ,, കണ്ടഞ്ചിറ വറുഗീസ | ,, | ൧ | ൧൩ | ൮ |
| ,, ബ- വേങ്കടത്തു അലക്സന്ത്രയോസു കത്തനാർ | ,, | ൧ | ൧൩ | ൮ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൬] ഫവൃൻ൦ ൦ര൦യോർ [ലക്കം ൭

## മംഗളം.

ദുഷ്ടാത്മാക്കളസംഖ്യമുള്ള ധരണീഭാരം വിമോചിക്കുവാൻ
ശിഷ്ടത്വേന ജനിച്ചു കന്യകയിലന്യൂന പ്രമോദത്തൊടും
കഷ്ടപ്പെട്ടു മനുഷ്യപാപമഖിലം നീക്കികളഞ്ഞഞ്ജസാ
പുഷ്ടാനന്ദമൊട്ടും വിളങ്ങുമമലൻ ശ്രീയേശു താൻ പാഹിമാം

തൃപ്പൂണിത്ര എം. സി. വറുഗീസ്സ്.

# വിവാഹം.

മിശിഹായുടെ സഭയിൽ നമ്മുടെ രക്ഷയ്ക്കായിട്ട കർത്താവു ഏല്പിച്ചു തന്നിട്ടുള്ള കൂദാശകൾ ഏഴുണ്ടു. അവ ൧. മാമ്മോദീസാ, ൨. കുർബ്ബാന, ൩. കുമ്പസാരം, ൪. മൂറോൻ, ൫. പട്ടത്വം, ൬. വിവാഹം, ൭. രോഗികളുടെ തൈലാഭിഷേകം. കൂദാശ എന്നു പറഞ്ഞാൽ "മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കു ആവശ്യപ്പെട്ടവയായി നമ്മുടെ കർത്താവു കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വിശുദ്ധ കർമ്മങ്ങൾ ആകുന്നു". ഇവയ്ക്കു ശുദ്ധമാന പള്ളിയുടെ "വിശുദ്ധരഹസ്യങ്ങൾ" എന്നാണ പേർ പറയപ്പെടുന്നതു. ഇങ്ങനെ രക്ഷയ്ക്കു ആവശ്യപ്പെട്ട രഹസ്യങ്ങളിൽ ഒന്നായ വിശുദ്ധ വിവാഹത്തിന്റെ ഗൌരവത്തെ ഈ കാലത്തുള്ള സഹോദരന്മാർ ആലോചിക്കാതെ അതിനെ ലൌകീക ഏർപ്പാടുകളിൽ ഒന്നുപോലെമാത്രം വിചാരിച്ചുവരുന്നതിനാൽ നാം കണ്ണാത്ത കാണാത്ത പലദോഷങ്ങളും പാപങ്ങളും വരുത്തിക്കൂട്ടുന്നു.

വിവാഹം എന്നതു ഒരു ഉടമ്പടിയായിട്ടു മാത്രമാണ പ്രൊത്തസ്റ്റാന്തു സഭകൾ വിചാരിച്ചു വരുന്നതു. അപ്പൊസ്തോലസഭകൾ ൧൦-ാം നൂററാണ്ടുവരെ ലോകമെങ്ങും ഉണ്ടായിരുന്ന നാനാ ക്രിസ്തീയസഭാ ശാഖകൾ എല്ലാം വിവാഹത്തെ കേവലം ഒരു ലൌകീക ഉടമ്പടിയായിട്ടുമാത്രമല്ല വിചാരിച്ചുവന്നതു. ശുദ്ധ: പൌലൂസ ഇതിനെ ശുദ്ധ: പള്ളിയുടെ ഒരു രഹസ്യം അല്ലെങ്കിൽ കൂദാശയെന്നു വിളിച്ചിരിക്കുന്നു. "ഈ ര

ഹസ്യം വലിയതാകുന്നു" (എഫെ-൫-൩൨) മരണത്താൽ അല്ലാതെ വേർതിരിക്കപ്പെടുവാൻ പാടില്ലാത്ത ഒരു ബന്ധം ഇതിൽ വച്ചിരിക്കുമ്പോൾ ഇതിന്റെ ശക്തി എന്തുമാത്രമുണ്ടെന്നു ആലോചിക്കാമെല്ലൊ. (റോമാ-൭-൨) കേവലം ഉടമ്പടികൾ കക്ഷികളുടെ ഇഷ്ടമനുസരിച്ചു ഭേദപ്പെടുത്താവുന്നതും ഭേദപ്പെടുത്തി വരുന്നതും കാലാവധിയുള്ളതുമാകുന്നു. വിവാഹ ഉടമ്പടി അങ്ങിനെയല്ല. പരസ്പരം വേർപിരിയണമെന്നു ഭാര്യയും ഭർത്താവും ഉഭയസമ്മതം ചെയ്താലും അവരുടെ ബന്ധനം അഴിയുന്നില്ല. "ദൈവം ഇണച്ചേർത്തതിനെ മനുഷ്യൻ വേർതിരിക്കരുത്". (മത്താ-൧൯-൬) കേവലം ഉടമ്പടികൾ മനുഷ്യരുടെ പ്രവൃത്തിയാകുന്നു. വിവാഹമൊ ദൈവത്തിൽ നിന്നുള്ള ഒരു പ്രവൃത്തിയാകുന്നു. "പുരുഷനു സ്ത്രീ വിവാഹം പറഞ്ഞു ബോധിക്കപ്പെടുന്നതു കർത്താവിനാൽ ആകുന്നു" (സുഭാ-൧൯-൧൪) ആകയാൽ കർത്താവിനാൽ ചെയ്യപ്പെടുന്ന ഒരു സംബന്ധമൊ ഏർപ്പാടൊ മനുഷ്യന്റെ ഇഷ്ടപ്രകാരം പ്രവൃത്തിക്കപ്പെടത്തക്കതല്ല. സംബന്ധമൊ വേഴ്ചയൊ ഇല്ലാത്ത അന്യഗൃഹത്തിലെ ഒരു സ്ത്രീ സകല മുതലിനും ഗുണത്തിനും ദോഷത്തിനും ജീവപര്യന്തം പൂർണ്ണ അവകാശിയാകുന്നതു ആലോചിക്കുമ്പോൾ ഈ അവകാശം കൊടുക്കുന്ന വിവാഹബന്ധനം എത്ര ശക്തിയുള്ളതും ദൈവീകവും ആണെന്നു ആലോചിക്കാവുന്നതാണല്ലൊ.

ഇങ്ങനെ ദൈവത്താൽ ചേർക്കപ്പെടുന്ന ബാന്ധവമാകകൊണ്ടും സഭയുടെ ഒരു കൂദാശയാകകൊണ്ടും പട്ടത്വത്തിന്റെ നൽവരങ്ങളുടെ മദ്ധ്യസ്ഥത മുഖാന്തിരമല്ലാതെ ഇതു സാധുവാകുന്നതല്ല. പട്ടത്വത്തിന്റെ പ്രധാന അധികാരങ്ങളിൽ ഒന്നു കൂദാശകളെ അനുഷ്ഠിക്കുന്നതാണ. പട്ടത്വ നൽവരം ഇല്ലാത്തവർക്കു കൂദാശകളെ അനുഷ്ഠിക്കുവാൻ സ്വാതന്ത്ര്യവുമില്ല. "അഹറോൻ എന്ന പോലെ ദൈവത്താൽ വിളിക്കപ്പെടുന്നവൻ അല്ലാതെ ആരും ഈ ബഹുമാനത്തെ തനിക്കായിട്ടു തന്നെ എടുക്കുന്നതല്ല" (എബ്രാ-൫-൪) പട്ടത്വത്തിന്റെ മദ്ധ്യസ്ഥത കൂടാതെ ചെയ്യപ്പെടുന്ന വിവാഹത്തിൽ കൂദാശകളുടെ പൂർണ്ണതക്കു ആവശ്യപ്പെട്ട കൃപാവരങ്ങൾ ഉണ്ടാകയില്ല. പുരുഷനും സ്ത്രീയും തമ്മിൽ ഉള്ള സംബന്ധം ദൈവനിശ്ചയപ്രകാരമുള്ള വിവാഹ മാർഗ്ഗം ആയിരുന്നാൽ അതു ബഹുമാനമുള്ളതും ആ കട്ടിൽ മലിനതയില്ലാത്തതും ആകുന്നു. (എബ്രാ-൧൩-൪) നേരെ മറിച്ചു വിവാഹകൂദാശ കൂടാതെയുള്ള സംബന്ധം നരക വേദനക്കു അവകാശപ്പെടുത്തുന്ന വ്യഭിചാരവും ആകുന്നു. ഹാ ഇതു എത്ര വലിയ രഹസ്യം. നീ ഒരു സ്ത്രീയെ പരിഗ്രഹിക്കുന്നു. അതു കൂദാശമാർഗ്ഗെ ആയിരുന്നാൽ അനുഗ്രഹങ്ങൾക്കും രക്ഷക്കും ആയി ഭവിക്കുന്നു. അല്ലെങ്കിൽ ശിക്ഷാവിധിക്കായിട്ടും തീരുന്നു. അപ്പോൾ രക്ഷയും ശിക്ഷയും ഇതിൽ ഇരിക്കുന്നതു സംബന്ധത്തിന്റെ ഭേദത്തിൽ അല്ല, അതിനെ അനുഷ്ഠിക്കുന്നതിൽ ആകുന്നു. അതു ദൈവത്താൽ ആയിരുന്നാൽ നിന്റെ രക്ഷക്കും കാമമോഹത്താൽ എങ്കിൽ ശിക്ഷക്കുമായി ഭവിക്കുന്നു. ആകയാൽ നിത്യരക്ഷയും നിത്യശിക്ഷയും ഇതിൽ സമ്മിശ്രപ്പെട്ടിരിക്കുമ്പോൾ നിന്റെ സംബന്ധം ശിക്ഷക്കായിട്ടല്ല രക്ഷക്കായിട്ടായിരി

പ്പാൻ കരുതിയിരിക്കേണ്ടതു നിന്റെ ഒന്നാമത്തെ മുറയല്ലയൊ. വാസ്ത വ ക്രുദാശയായിരുന്നില്ലെങ്കിൽ ശിക്ഷാവിധിയെ സമ്പാദിക്കുമെന്നു കാണുമ്പോൾ നമ്മുടെ വിവാഹം ദൈവനിയോഗപ്രകാരമുള്ള ക്രുദാശയായിരിപ്പാൻ വിചാരിക്കേണ്ടതു വിവാഹം ചെയ്യുന്ന എല്ലാ ദമ്പതിമാരുടെയും വിവാഹം ചെയ്യിക്കുന്ന മാതാപിതാക്കന്മാരുടെയും പ്രത്യെക ച്ചുമതലയാകുന്നു എന്നു തീച്ച്ചപ്പെടുന്നു.

മേല്പറഞ്ഞതുപോലെ ക്രുദാശകൾ സാധുവായിരിക്കുന്നതിനു അഹറോൻ എന്നപോലെ ദൈവത്താൽ വിളിക്കപ്പെട്ട പട്ടക്കാരാൽ അനുഷ്ഠിക്കപ്പെടണം. അന്യധൂപവർഗ്ഗങ്ങളെ ഉപയോഗിക്കുന്ന നാദാബു, അബീഹു മുതലായ ആചാര്യന്മാരാൽ അനുഷ്ഠിക്കപ്പെടുന്നതായാൽ അതിൽ ദൈവത്തിന്റെ കൃപയുടെ വാസില്പും ക്രുദാശയുടെ സാധുത്വവും നിർമ്മല സംബന്ധവും ഉണ്ടാകയില്ലന്നു വ്യക്തമാണ. ശരിയായ പട്ടത്വനൽവരമില്ലാത്തവരെ മദ്ധ്യസ്ഥന്മാരാക്കി ചെയ്യുന്ന നാമമാത്രമായ വിവാഹം കൊണ്ടു സ്ത്രീപുരുഷന്മാരെ വ്യഭിചാരം ചെയ്വാൻ അനുവദിക്കയും വ്യഭിചാരികൾക്കു നിശ്ചയിക്കപ്പെട്ട ഭയങ്കര ശിക്ഷാ വിധിക്കു ഏല്പിച്ചു കൊടുക്കയും ചെയ്കയായാകുന്നു.

കോറഹ, ദാദാൻ, അബീറാം എന്നവർ തങ്ങളുടെ പദവിയിൽ അധികം ആഗ്രഹിക്കയും നാദാബു, അബീഹു എന്ന ആചാര്യർ തങ്ങളുടെ അതൃത്തിവിട്ടു പ്രവൃത്തിക്കയും ചെയ്തതിനാൽ ഉണ്ടായശിക്ഷാവിധിയെ നാം വായിക്കുന്നുണ്ടല്ലൊ. (ലേവി- ൧൦. സംഖ്യ- ൧൬) അവരുടെ ശുശ്രൂഷകളെ യഹോവാ കൈക്കൊണ്ടില്ലന്നു മാത്രമല്ല അവരും അവരോടു ചേർന്നവരും ശിക്ഷയ്ക്കു പാത്രീഭവിക്കയും ചെയ്തു. അപ്പൊൾ യഥാൎത്ഥത്തിൽ കൈവെപ്പും പട്ടത്വത്തിന്റെ നൽവരവും ഇല്ലാത്തവർ ക്രുദാശകളെ അനുഷ്ഠിക്കയും അവരെക്കൊണ്ടു ക്രുദാശകളെ അനുഷ്ഠിപ്പിക്കയും ചെയ്താൽ രണ്ടു കൂട്ടരും ശിക്ഷക്കു പാത്രീഭവിക്കുന്നു. സാധുവായ ക്രുദാശയെ ലഭിക്കുന്നുമില്ല.

ഠരം പരമാൎത്ഥം അറിഞ്ഞുംകൊണ്ടു നമ്മുടെ സത്യസുറിയാനി സഭയിൽ ചേർന്ന ചിലർ അപൂർവമായിട്ടെങ്കിലും തങ്ങളുടെ കുട്ടികളെ കൈവെപ്പും പട്ടത്വവും ഇല്ലാത്ത നവീകരണ സംഘത്തിലെക്കു വിവാഹം ചെയ്യിച്ചു കൊടുക്കയും അങ്ങിനെയുള്ള നാമമാത്രമായ പട്ടക്കാരെക്കൊണ്ടു വിവാഹ ക്രുദാശകൾ അനുഷ്ഠിപ്പിക്കയും ചെയ്വാൻ സമ്മതിച്ചു വരുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു. അവൎക്കു പട്ടത്വത്തിന്റെ നൽവരമില്ലന്നു നാം വിശ്വസിക്കുന്നു. അവർ കുർബ്ബാന ചൊല്ലുന്നതായാൽ അതിനെ കൈക്കൊള്ളുവാൻ നമുക്കു സമ്മതവും വിശ്വാസവുമില്ല. കുർബ്ബാന എന്നപോലെ വിവാഹവും രക്ഷക്കു ആവശ്യപ്പെട്ട ഒരു ക്രുദാശയാണ. കുർബ്ബാന എന്ന ക്രുദാശ അവർ അനുഷ്ഠിച്ചാൽ സാധുവല്ലന്നു വിശ്വസിക്കുന്ന നീ വിവാഹക്രുദാശ അവർ അനുഷ്ഠിച്ചാൽ സാധുവാണന്നു വിചാരിക്കുന്നതു എങ്ങിനെ. കുർബ്ബാനയെ സംബന്ധിച്ചു നിനക്കുള്ള പ്രതിപത്തി മറ്റു ക്രുദാശകളെ സംബന്ധിച്ചും വേണ്ടതല്ലയൊ. വിവാഹത്തിനു ഈ വക നാമമാത്രമായ പട്ടക്കാർ മതിയെന്നു സമ്മതിച്ചു അസാ

ധുവായ ക്രൂദാശയ്ക്കു സമ്മതിച്ചു കൊടുക്കുന്നതിനാൽ നിന്റെ കുട്ടികളെ വ്യഭിചാരത്തിനും ശിക്ഷാവിധിക്കുമായി നീ ഏല്പിച്ചു കൊടുക്കയാകുന്നു. മലിനതയില്ലാത്ത വിവാഹകിടക്കയെ മലിനതയുള്ളതാക്കി തീക്കുന്നു. കത്താവിനാൽ ചേക്കപ്പെട്ടതിനെ ഇണ മനുഷ്യനാൽ ചേക്കപ്പെട്ടകയാകുന്നു.

വിവാഹത്തെ ഒരു ക്രൂദാശയായിട്ടല്ല കേവലം ഉടമ്പടിയായിട്ടു മാത്രം വിചാരിക്കുന്ന അംഗ്ലിയാ സഭ വിവാഹാനുഷ്ഠാനത്തിൽ കൈ വെപ്പിന്റെ സാധുത്വത്തെ ആലോചിച്ചു വരുന്നതായി കാണുന്നു. കുറെ വഷങ്ങൾക്കു മുമ്പു തിരുവനന്തപുരത്തു ഗവമ്മെണ്ടു പള്ളിയിൽ ഇടവക ചേന്നവരായ രണ്ടു ഈസ്റ്റിൻഡ്യന്മാർ വിവാഹത്തിനു നിശ്ചയിച്ച സമയം അംഗ്ലിയാസഭയോടു ചേന്ന ആ പള്ളിയിലെ ചാപ്ലെൻ (പാദ്രി സാഹിബ്) അവധിയിന്മേൽ സ്ഥലം വിട്ടു പോയിരുന്നതിനാലും പകരം ജോലി നോക്കിയിരുന്ന ആൾ ഉപദേശി മാത്രമായിരിക്കയാലും കൊണ്ടു ആ സ്ഥലത്തുള്ള ലണ്ടൻമിഷ്യൻ പള്ളിയിൽവച്ചു ലണ്ടൻമിഷ്യൻ പാദ്രിയാൽ അംഗ്ലിയാ സഭയുടെ പള്ളിക്രമപുസ്തകപ്രകാരം വിവാഹം ചെയ്യിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ ചാപ്ലെൻ മടങ്ങിവന്നു. ഈ വിവരം അറിഞ്ഞയുടൻ ദമ്പതിമാരെ വരുത്തി ലണ്ടൻമിഷ്യനിൽ കൈവെപ്പു ഇല്ലാത്തതിനാൽ ആ പാദ്രിയാൽ അനുഷ്ഠിക്കപ്പെട്ട കമ്മം സാധുവല്ലെന്നും സാധുവായ വിവാഹം കൂടാതെ ചെയ്യുന്ന ദാമ്പത്യം വ്യഭിചാരമാണെന്നും ഗുണദോഷിച്ചു പുനരായി വിവാഹം ചെയ്യിച്ചു അയച്ചതായി അറിവുണ്ടു. അംഗ്ലിയാസഭയ്ക്കു വിവാഹം ഒരു ഉടമ്പടി മാത്രമാകുന്നു. ക്രൂദാശയല്ല. ഉടമ്പടി കക്ഷികൾ തമ്മിൽ ചെയ്താൽ സാധുവാണ. എന്നിരുന്നിട്ടും കൈവെപ്പുള്ള പട്ടക്കാരന്റെ മദ്ധ്യസ്ഥത ഇല്ലാഞ്ഞതുമൂലം അവരുടെ വിവാഹം അസാധുവാണെന്നു വിധിച്ചു എങ്കിൽ, പട്ടത്വത്തിനു മാത്രം അധികാരമുള്ള ക്രൂദാശയായി വിശ്വസിച്ചു വരുന്ന നാം കൈവെപ്പില്ലാത്ത പട്ടക്കാരെക്കൊണ്ടു ചെയ്യിച്ചാൽ എന്തു മാത്രം സാധുവായിരിക്കുമെന്നു ആലോചിക്കേണ്ടതാണ.

അതിനാൽ പ്രിയ സുറിയാനി സഹോദരന്മാർ എല്ലാവരും തങ്ങളുടെ എല്ലാവക ക്രൂദാശകളും ശിക്ഷാ വിധിക്കായിട്ടല്ല, രക്ഷയ്ക്കും കൃപയ്ക്കുമായി തീരത്തക്കവണ്ണം അവയെ അനുഷ്ഠിക്കുവാൻ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട അഹറോൻ എന്നപോലെയുള്ള വാസ്തവമായ പട്ടത്വത്തിന്റെ മദ്ധ്യസ്ഥതയെ ഉപയോഗിക്കയും കൊറഹ, ദാദാൻ, അബീറാം മുതലായവരെ പിന്തുടന്നു നാശത്തിൽ വീഴാതിരിപ്പാൻ കരുതിക്കൊള്ളുകയും ചെയ്യേണ്ടതാകുന്നു.

---

## സുറിയാനി പുസ്തക ശാല.

ഈ പേരിനു യോഗ്യതയുള്ള ഒരു പുസ്തക സഞ്ചയമെങ്കിലും സുറിയാനിക്കാരുടെ ഇടയിൽ എങ്ങും തന്നെ ഉണ്ടെന്നു തോന്നുന്നില്ല. സുറിയായിൽ പുസ്തകങ്ങൾ ഉണ്ടായിരിക്കും. എന്നാൽ ഒന്നു ഒരിടത്തും മറ്റൊ

ന്നു മററൊരിടത്തും ആയിട്ടല്ലാതെ എല്ലാത്തരങ്ങളും ഒരു സ്ഥലത്തു തന്നെ സംഗ്രഹിച്ചു വച്ചിരിക്കുന്നതായി നന്നാ ദുർല്ലഭമെ കാണു. മലങ്കര സുറിയാനിക്കാരുടെ ഇടയിലും അങ്ങിനെതന്നെ. സുറിയാനി പുസ്തകങ്ങൾ എല്ലാമൊ മിക്കതുമൊ ചേർത്തു വച്ചിരിക്കുന്നതായ ഒരു സ്ഥലം ഇല്ല. അങ്ങിനെ വേണ്ടതാണെന്ന ഒരു ബോദ്ധ്യവും ഇല്ല. വേണമെന്ന ഒരു താല്പര്യവുമില്ല. 'മ്നാറസ്ക്കുദിശാ' കോനാട്ടു മല്പാനച്ചന്റെ കയ്യിൽ ഉണ്ടു. 'ഏവൻഗെലിസ്തോൻ' ഇടവഴിക്കൽ അച്ചന്റെ കയ്യിലാണ. 'സെമഹാ' ഒലശേരിൽ അച്ചന്റെ കയ്യിലുണ്ടു. 'ഹെസൻറോസെ' ഇവിടെ എങ്ങുമില്ല. അഞ്ചൂർ പോയെങ്കിലെ കാണ്മാനുള്ളു. പാലക്കുന്നത്തുമെത്രാച്ചൻ ചില പുസ്തകങ്ങൾ ശീമയിൽനിന്ന കൊണ്ടുവന്നു. അവയിൽ ചിലതു പാലക്കുന്നത്തുണ്ടു. ചിലതു അവരവർ വായിപ്പാൻ വായിപ്പ കൊണ്ടുപൊയിട്ടു തിരികെ കിട്ടീട്ടില്ല. ഇങ്ങിനെയാണ പുസ്തകങ്ങളുടെ ഇരിപ്പു. അവയെ സൂക്ഷിക്കുന്നതും അങ്ങിനെതന്നെ. ഒരു വിദ്വാൻ പുകലച്ചുരുട്ടിനു ഇലയില്ലെങ്കിൽ പഴയ 'പെങ്കീസാ'യുടെ ഒരു കടലാസ ചീന്തികളയും. വേറൊരുവൻ പഴമയും പുതുമയും കൂടിയ പുസ്തകം അറവാതുക്കൽ വച്ചിരിക്കുന്നതു നിലവിളക്കു പൊക്കിവെക്കാനാണ. ഒരുത്തനു എണ്ണക്കിണ്ണൻ അടച്ചു വെക്കുന്നതിനു തല്ക്കാലം 'ഹൂദായാകാനൊൻ' മാത്രമെ കൈവശം കിട്ടിയുള്ളു. ഇതു എത്ര സങ്കടാവസ്ഥ.

സുറിയാനി പുസ്തകങ്ങൾ ശരിയായി ശെഖരിച്ചു പുസ്തകശാലഎന്ന പേരിനു അർഹതയൊടു കൂടി വച്ചിരിക്കുന്നതു കാണെണമെങ്കിൽ യൂറൊപ്പിൽ പോകണം. പ്രധാന യൂറൊപ്പ്യ പുസ്തകശാലകൾ (൧) റോമയിൽ വത്തിക്കാൻശാല, (൨) ലണ്ടനിൽ ബ്രിട്ടീഷ മ്യൂസിയം (൩) പാറീസിൽ നാഷനൽ പുസ്തകശാല, (൪) ബെർലിൻ രാജകീയപുസ്തകശാല, (൫) ഓക്സ്ഫോർഡിൽ ബൊഡ്ലീൻ പുസ്തകശാല ഇവകളാണ്. ഈ പുസ്തകശാലകളിലുള്ള എല്ലാ സുറിയാനി ഗ്രന്ഥങ്ങളും സൂറിയാ, എജിപ്തു മുതലായ സ്ഥലങ്ങളിൽ നിന്ന ഓരൊ കാലത്തു ഓരൊ ധ്വരമാർ വന്നു വിലയ്ക്കു ദാനമായും ഉപായെനയും സമ്പാദിച്ചുകൊണ്ടുപോയിട്ടുള്ള കയ്യെഴുത്തു ഗ്രന്ഥങ്ങളും അവയിൽ നിന്ന അച്ചടിച്ചിട്ടുള്ള പ്രതികളും മാത്രമാണ. ഇവയിൽ വത്തിക്കാൻ പുസ്തകശാലയിലെ പുസ്തകങ്ങൾ പ്രസിദ്ധപ്പെട്ട മാറൊനായക്കാരനായ അസെമ്മാനസിനെ പുരാണ ഗ്രന്ഥങ്ങൾ സമ്പാദിപ്പാനായിട്ടു ൧൭൧൭-ലും ൧൭൩൫-ലും പാപ്പാ സൂറിയായിലെക്കും എജിപ്തിലെക്കും അയച്ചു. അവിടെ നിന്നു ആദ്യം ൧൫൦-ം പിന്നീടു അതിൽ അധികവും സമ്പാദിച്ചു കൊണ്ടുവന്നു വച്ചിട്ടുള്ള വിലയേറിയ ഗ്രന്ഥങ്ങളാണ.

ഒന്നുകൊണ്ടും യൂറോപ്യപുസ്തകശാലകൾക്കു തുല്യമായ ഒരുശാല ഉണ്ടാക്കുന്നതിനു ഞെരുങ്ങിയ സുറിയാനിക്കാരായ നമ്മെകൊണ്ടു സാദ്ധ്യമല്ല. എങ്കിലും കഴിയും പ്രകാരം ഈ വിഷയത്തിൽ ശ്രമിക്കേണ്ടതു ധർമ്മം മാത്രമാകുന്നു. അങ്ങിനെ ശ്രമിക്കുന്നതായി ഇന്നു മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാരവർകൾ അല്ലാതെ മററാരും ഉള്ളതാ[illegible] അറിയുന്നില്ല. അദ്ദേഹം താനായും പൂർവീകന്മാരായും ഉണ്ടാകി[illegible]

സുറിയാനി ഗ്രന്ഥങ്ങൾ എല്ലാം ബയിണ്ട് ചെയ്തു ലക്കമിട്ടു പട്ടിക പിടിച്ചു ഏവക്കും എളുപ്പമായി ഉപകരിക്കത്തക്കവണ്ണം ക്രമപ്പെടുത്തി വച്ചിരിക്കുന്നു- ഏകദേശം ൨൨൦ പുസ്തകങ്ങൾ ഉണ്ടു- ഇവമിക്കവാറും പള്ളിക്രമങ്ങൾ ആണ- എങ്കിലും രസകരവും വിലയേറിയതുമായ ൧൨൦ പുസ്തകങ്ങൾ ഉണ്ടു- തല്ക്കാലമുള്ള ഗ്രന്ഥങ്ങൾ കൂടാതെ സുറിയാനി ഭാഷയിലുള്ള ശേഷം എല്ലാ പുസ്തകങ്ങളും സമ്പാദിക്കണമെന്നു അദ്ദേഹം ജന്മോദ്ദേശ്യങ്ങളിൽ ഒന്നായി വെച്ചിരിക്കുന്നതു ഏററവും ശ്ലാഘിക്കത്തക്ക കാൎയ്യം തന്നെ. ഈ ഉദ്ദേശത്തോടുകൂടെ ഏകദേശം ആയിരം രൂപാ ചിലവുചെയ്തു ൧൨ പുസ്തകങ്ങൾ മൂസലിൽ കോജാ അന്തൊൻ മുഖാന്തിരം എഴുതി തീൎപ്പിച്ചിരിക്കുന്നവ ഉടനെ വന്നെത്തുന്നതാണെന്നറിയുന്നതിൽ ഏററവും സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇവയിൽ അധികവും പ്രധാന പുസ്തകങ്ങളും ഇതെവരെ മലയാളത്തു ആരും കണ്ടിട്ടില്ലാത്തവയുമാണ- ഇനി പലെ യൂറോപ്യ പട്ടണങ്ങളിൽ അച്ചടിച്ചിട്ടുള്ള സുറിയാനി പുസ്തകങ്ങൾ വരുത്തണമെന്നാണ് അദ്ദേഹത്തിന്നു താല്പൎയ്യം- ശ്രേഷ്ഠതയും ഉപകാരവും ഏറിയതായ ഈ വിഷയത്തിൽ ഏകസ്ഥനായിട്ടെങ്കിലും പ്രവൃത്തിച്ചു സമൂഹത്തിലുള്ള ഒരു വലിയ കുറവിനെ പരിഹരിക്കണമെന്നു ബ: മല്പാനച്ചൻ അവർകൾ താല്പൎയ്യപ്പെട്ടിരിക്കുന്നതിനാൽ വളരെ സ്തുതിക്കും സമുദായത്തിന്റെ അളവററ കൃതജ്ഞതക്കും താൻ യോഗ്യനാണെന്നു സന്ദേഹമില്ല- ഈ വിഷയത്തിൽ സ്വദേശിയരിൽ നിന്നു തക്കതായ സഹായം തനിക്കു ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല- അച്ചടിയാൽ പുസ്തകങ്ങൾക്കു വില കുറഞ്ഞിരിക്കുന്ന ഈ കാലത്തു ൧൨ പുസ്തകങ്ങൾക്കു ആയിരം രൂപാ വിലയായി എന്നു കേൾക്കുമ്പൊൾ തന്നെ ആശ്ചൎയ്യം തോന്നും- എങ്കിലും എഴുത്തു പുസ്തകങ്ങളുടെ വില ആലോചിക്കുന്നപക്ഷം ശരാശരി ഒന്നിന്നു ൧൨൦ ഉറുപ്പികയായിരിക്കുന്നതു ലാഭമെന്നല്ലാതെ ഒട്ടും നഷ്ടമില്ല- ഈ നാട്ടിൽ സുറിയാനി പുസ്തകങ്ങളുടെ ദാരിദ്ര്യം നീക്കുന്നതിലെക്കു ഇത്ര ആദായമായി പുസ്തകങ്ങൾ എഴുതിച്ചു കൊടുത്തതിന്നു കോജാ അന്തോനോടും മലങ്കര സുറിയാനി സമുദായം ഏററവും കൃതജ്ഞതയോടു കൂടിയിരിക്കേണ്ടതാണ-

ഒരു ഇഷ്ടൻ.

---

## ഒരു അഭിപ്രായം.

പ്രിയ പത്രാധിപരവർകളെ!

കഴിഞ്ഞ ലക്കം പത്രികയിൽ ചെങ്ങന്നൂർ നിന്നും ഒരു ലേഖകൻ പുതിയ മലയാള വേദപുസ്തകങ്ങളിലെ ചില ഭാഗങ്ങൾ മൂലഭാഷയിൽ നിന്നും പഴയ പതിപ്പിൽ നിന്നും വ്യത്യാസമായി എടുത്തുകാണിച്ചിട്ടുള്ള ഭാഗങ്ങളെയും അവയ്ക്കു അദ്ദേഹത്തിന്റെ ഗൌരവമേറിയ വൈരാഗ്യത്തെ സമാധാനപ്പെടുത്തുന്നതായ താങ്കളുടെ ഒരു അഭിപ്രായത്തെയും ഞങ്ങൾക്കും ദൃഷ്ടിഗോചരമായി തീരുവാൻ സംഗതിയായതി

ൽവച്ചു അത്യന്തം സന്തൊഷിക്കെണ്ടിയിരിക്കുന്നു. ലേഖകന്റെ അഭി
പ്രായം പൊലെ വാക്യങ്ങളെ വ്യത്യാസപ്പെടുത്തി ജനവിരുദ്ധം ഉണ്ടാ
ക്കുന്നതിനെക്കാൾ തിരികല്ലു കഴുത്തിൽകെട്ടി സമുദ്രത്തിൽ ചാടുന്നതു
ഉത്തമമായിട്ടുള്ളതാണെന്നു അദ്ദേഹത്തൊടുകൂടെ നിഷ്പക്ഷകന്മാരായ എ
ല്ലാവരും യൊജിക്കുന്നതിനും സന്ദേഹമില്ലല്ലൊ. വേറൊരു പതിപ്പു ഉ
ണ്ടാകുമ്പോൾ ഇപ്പൊഴത്തെ തെറ്റുകളെ പ്രഖ്യാപനം ചെയ്യുന്നില്ലാ
യെങ്കിൽ അവർ മനഃപൂർവ്വമായി വരുത്തിയിട്ടുള്ളതാണെന്നു അപ്പൊൾ
വിചാരിക്കാമെന്നുള്ളത വാസ്തവം എന്നിരിന്നാലും അത്രത്തൊളം താമ
സിക്കാതെ തങ്ങളുടെ ഉദ്ദെശ്യ നിവൎത്തിക്കായിമനഃപൂൎവ്വം വരുത്തിയിട്ടു
ള്ള തെറ്റുകൾ ആണെന്നു പെറെ ചില ലക്ഷ്യങ്ങളാൽ തന്നെ പത്രിക
വായനക്കാരെ ബൊദ്ധ്യപ്പെടുത്താം. ഇവയ്ക്കു തെളിവുകൾ പറക എന്നു
വച്ചാൽ പത്രസ്ഥലം അധികരിച്ചു പൊകുമെന്നു ഭയപ്പെട്ടു ഉദാഹരണ
മായി രണ്ടു കൂട്ടം സംഗതികളെ മാത്രം തല്ക്കാലം ചൂണ്ടി കാണിച്ചുകൊ
ള്ളുന്നു. ഒന്നാമതായി, ൧-തിമൊത്തി ൫-൪ തന്നെ നൊക്കാം. വിധവ
എന്ന പദം വല്ലവൾ എന്നും, പിതാക്കന്മാർ എന്ന പദം മാതാപിതാ
ക്കന്മാർ എന്നും, ദൈവഭക്തി എന്നതു ഭക്തിയെന്നും. സ്വന്തഭവനം ഭവ
നം എന്നും, മറ്റും പൂൎവ്വാപരവിരുദ്ധമായും സമ്മിശ്രമായും ഓരൊ പ
തിപ്പിൽ ഓരൊ പ്രകാരേണ കീഴ്മേലായി മറിച്ചുവരുന്നതായി നമ്മു
ടെ പ്രഥമ ദൃഷ്ടിയിൽ കാണാവുന്ന പുസ്തകങ്ങൾ തന്നെ സാക്ഷിയാണ
ല്ലൊ. മരിച്ചവൎക്കു വെണ്ടിയുള്ള പ്രാൎത്ഥന, ധൎമ്മം, കുൎബ്ബാന, മുതലായ
വയിലുള്ള ശത്രുത്വം ഹേതുവായിട്ടല്ലയൊ ഇപ്രകാരമുള്ള പ്രവൃത്തി എ
ന്നു വിചാരിക്കെണ്ടിയിരിക്കുന്നു. വായനക്കാരെ! നോക്കുവിൻ! വിധവ
യും വല്ലവളും ഒന്നുതന്നയൊ? പിതാക്കന്മാർ എന്നും മാതാപിതാക്കന്മാ
ർ എന്നും പറയുന്നതു പരിയായ വാക്കുകൾ തന്നയൊ? ദൈവ ഭക്തി
യും ഭക്തിയും തമ്മിൽ വ്യത്യാസം ഇല്ലയൊ? സ്വന്തഭവനവും ഭവന
വും ഒന്നുതന്നയൊ? എന്നു വിധിപ്പിൻ! ചില ഉപദേശിമാർ, വിധവ
എന്നതു ഭാൎയ്യമരിച്ച ഭൎത്താവാണെന്നും, ഇരുകൂട്ടൎക്കും ചേരുന്നതാണെന്നും
വിധവയെ സഭയൊടു ഉപമിച്ചിരിക്കയാണെന്നും, വിധവാമക്കൾ നാം
തന്നെ ആണെന്നും വ്യാഖ്യാനിച്ചു വരുന്നതായും കാണുന്നു. ഇപ്രകാരമു
ള്ള പ്രവൃത്തി ഈ ഏകസംഗതിയാൽ തന്നെ മനഃപൂൎവ്വമാണെന്നു സമ
ചിത്തന്മാൎക്കു ഐകകണ്ഠ്യേന വിധിക്കാതിരിപ്പാൻ പാടില്ലല്ലൊ. രണ്ടാ
മതായി ൨-പത്രൊസ ൧-൧൦ കൂടെനൊക്കാം. "സഹൊദരന്മാരെ!
നിങ്ങളുടെ നല്ല പ്രവൃത്തികൾകൊണ്ടു നിങ്ങളുടെ വിളിയേയും തിര
ഞ്ഞെടുപ്പിനെയും നിശ്ചയം വരുത്തുവാൻ വിശേഷാൽ ജാഗ്രതപ്പെടു
വിൻ" മലയാളപുസ്തകത്തിൽ "നിങ്ങളുടെ നല്ല പ്രവൃത്തികൾകൊ
ണ്ടു" എന്ന വാചകം തന്നെയില്ലാ. എന്തുകൊണ്ടാണ്. നല്ല പ്രവൃത്തി
കളാകുന്ന നോമ്പു, കന്യാവ്രതം, ഉറക്കംഒഴിച്ചിൽ, ഉപവാസം, മ[illegible]
യവയിലുള്ള കല്പ നിമിത്തം ആ ഭാഗം വിട്ടുകളഞ്ഞിട്ടുള്ളതാണെന്ന
ൎക്കും അറിയാവുന്നതാണല്ലൊ. ചുരുക്കിപറയുന്നു എങ്കിൽ അറ[illegible]
നുള്ളിൽ ഇത്രത്തൊളം വ്യത്യാസങ്ങൾ ഉണ്ടായപ്പൊൾ കത്

ദിവസം കുറെകാലംക്രൂടെ താമസിക്കുന്നു എങ്കിൽ എത്രഭയങ്കരമായുള്ള മാററങ്ങൾ ഉണ്ടാകുമെന്നു ഓൎപ്പിൻ. പ്രിയ വായനക്കാരെ ഇവയെല്ലാം ചിന്തിച്ചാൽ സാധുക്കളായ ജനങ്ങളെ നാശദ്വാരത്തിലെക്കു കൊണ്ടു പൊകുന്നതിനും തന്നിഷ്ട ഉപദെശത്തെ പുലൎത്തുന്നതിനു ആട്ടിൻകുട്ടിയുടെ വെഷവും ചെന്നായ്ക്കളുടെ സ്വഭാവവും പൂണ്ടു നടക്കുന്ന ഈ ക്രൂരരിൽനിന്നു സൂക്ഷിച്ചുകൊൾവിൻ. ഇത്രവലിയ പരിഷ്ക്കാരങ്ങളെ നടത്തുന്നവരെ ലൊകത്തിന്റെ വെളിച്ചമെന്നു തങ്ങളെ കുറിച്ചു വിചാരിക്കുന്നവരെ അവസാനത്തിൽ വെളിപാടു ൨൨- ഫൻ ഒന്നു വായിച്ചുനോക്കുവിൻ എന്നു മാത്രം പറഞ്ഞു തൽക്കാലം അവസാനിപ്പിച്ചു കൊള്ളുന്നു.

യാ. കൊ.

---

## മാവേലിക്കര യാക്കോബായ സുറിയാനി സുവിശേഷ പ്രസംഗ സംഘം.

ഈ സംഘത്തിൽ നിന്നും കഴിഞ്ഞ ധനു മാസത്തിൽ കിഴക്കും തെക്കുമുള്ള പള്ളികളിലെക്കു പ്രസംഗികളെ അയക്കുന്നതാണെന്നു കഴിഞ്ഞ വൃശ്ചികത്തിലെ ഇടവക പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന നോട്ടീസിലെ താല്പൎയ്യപ്രകാരം പ്രംസഗവേല എന്തെല്ലാം സ്ഥലങ്ങളിൽ നടത്തിയെന്നും മററുമുള്ള വിശേഷങ്ങളെ ഇതേവരെ പത്രികയിൽ പ്രസിദ്ധപ്പെടുത്താതെയിരുന്നതു സംഘസംബന്ധമായ ചിലകാൎയ്യങ്ങളെ തീരുമാനിപ്പാനുണ്ടായ താമസം കൊണ്ടാണ. അതിനാൽ ഇതിനെ സംബന്ധിച്ചു അഗ്രഹമുള്ളവരുടെ അറിവിനു വേണ്ടി സഞ്ചാരത്തിലെ ഡയറിയിൽ നിന്നു ചുരുക്കത്തിൽ പ്രസ്ഥാപിച്ചുകൊള്ളുന്നു.

സഞ്ചാര പ്രംസഗത്തിന്നായി ടി. സംഘത്തിൽ നിന്നും നിയമിച്ച മിസ്റ്റർ ഉമ്മൻ ഐസക്ക്, മിസ്റ്റർ സി.ഒ. ൰പ്പൻ, മിസ്റ്റർ ജി. ഉമ്മൻ, മിസ്റ്റർ സി.പി. ഇടിക്കുള ഇവർ ധനുമാസം ൭ാം ൹ വൈകിട്ടു മാവേലിക്കരെനിന്നും യാത്രതിരിച്ചു. കടയ്ക്കാട്ടു, തുമ്പമൺതെക്കെക്കര, ടി വടക്കെക്കര, മുട്ടം, കൈപ്പട്ടൂർ, ഓമല്ലൂർ, വാഴമുട്ടം, മാക്കാംകുന്നു, കോന്നി, ചന്ദനപ്പള്ളി, പറക്കൊട്ടു, കലയപുരം, കൊട്ടാരക്കര, തലവൂരു, ചെങ്കൊളം, ചാത്തന്നൂരു ൰ സ്ഥലങ്ങളിൽ കേൾവിക്കാരായ അനവധി ആളുകളുടെ ഇടയിൽ പ്രസംഗജോലി നടത്തുകയും ടി സംഘത്തിന്റെ ഉപസഭകളായി സംഘങ്ങൾ ഏൎപ്പെടുത്തണമെന്നു അപെക്ഷിക്കയും ചെയ്തു. അപെക്ഷപ്രകാരം തുമ്പമൺ തെക്കെക്കര, ഓമല്ലൂരു, കൈപ്പട്ടൂരു, ചന്ദനപ്പള്ളി ൰ സ്ഥലങ്ങളിൽ സംഘങ്ങൾ ഏൎപ്പെടുത്തിനടത്താമെന്നു ബ: അച്ചന്മാർ സമ്മതിക്കയും അതിനു ഉത്സാഹികളായി പല അത്മെനി സഹോദരന്മാരും എഴുന്നെല്ക്കുകയും ചെയ്തിട്ടുണ്ടു. കൊട്ടാരക്കര മുതലായ ചില ദിക്കുകളിൽ ശ്രു: കുൎബ്ബാനയെ സംബന്ധിച്ചു തൎക്കങ്ങളും എതിൎപ്രസംഗങ്ങളും നടക്കയുണ്ടായി. മാവെലിക്കരെ സുവിശേഷ പ്രസംഗ സം

ഘത്തിനു പണസഹായം ചെയ്വാൻ മനസ്സുള്ള തുമ്പൊണെ ചില സഹൊദരന്മാരും പിതാക്കന്മാരും ദൈവം അവരെ അനുഗ്രഹിച്ചിട്ടുള്ള സ്ഥിതിപൊലെ പണസഹായം ചെയ്യാമെന്നു സമ്മതിച്ചു പണത്തുക പതിച്ചിട്ടുണ്ട്. സംഘത്തിലെക്കു പള്ളികളിൽ നിന്നുകൂടി സഹായം ചെയ്യണമെന്നു അപെക്ഷിച്ചതുപൊലെ തുമ്പമൺ തെക്കെക്കര, ഓമല്ലൂരു, ചന്ദനപ്പള്ളി, ഈ പള്ളികളിൽ നിന്നും സംഘത്തിലെക്കു ദ്രവ്യസഹായം ചെയ്യാമെന്നും ആയതു അധികം താമസിയാതെ മിസ്റ്റർ സി. ഇടിച്ചാണ്ടിയെ ഏല്പിക്കാമെന്നും സമ്മതിച്ചിട്ടുണ്ട്. സ്വന്ത ഇടവകയിലുള്ള വായനകളിൽ നിന്നും മറ്റു ചില പള്ളികളിൽ നിന്നും ചില സഹൊദരന്മാരിൽ നിന്നും ദ്രവ്യസഹായം ചെയ്തിട്ടുള്ളതിനെ അടിയിൽ ചെൎത്തിട്ടുണ്ട്. ഭക്ഷണച്ചിലവിനു പ്രസംഗികൾക്കു സംഘത്തിൽ നിന്നും പണം കൊടുത്തിരുന്നു എങ്കിലും ചില സ്ഥലങ്ങളിൽ ബ: അച്ചന്മാരും പള്ളിക്കാരും അത്മെനി സഹൊദരന്മാരും സഹായങ്ങൾ ചെയ്തു. കൂടാതെ ഇപ്രകാരവും മറ്റും സഹായങ്ങൾ ചെയ്തിട്ടുള്ള എല്ലാവൎക്കും ഞങ്ങൾ ഏകമായും പൊതുവായും നന്ദിപറഞ്ഞുകൊള്ളുന്നു. പന്തളം, കന്നെക്കൊട്ടു, പൂയപ്പള്ളി, ഏനാത്തു, ഈ സ്ഥലങ്ങളിൽ പ്രസംഗികൾ ചെന്നാറെ പ്രസംഗ ജൊലി നടത്തുന്നതിനു സൌകൎയ്യമില്ലാതെ തീൎന്നതിൽ അത്യന്തം വ്യസനിക്കുന്നു. സംഘാഭിവൃദ്ധിക്കു അതിവാഞ്ഛയുള്ളവരായ അനെകം സഹൊദരന്മാരെയും ദൈവം അനുഗ്രഹിക്കട്ടെ എന്നു മാത്രം പറഞ്ഞുകൊള്ളുന്നു. തങ്ങളുടെ ധനംകൊണ്ടും ആലൊചനകൊണ്ടും മറ്റുപല സഹായങ്ങൾകൊണ്ടും ഞങ്ങളുടെ സഹൊദരന്മാരായ പ്രസംഗികളെയും സംഘത്തെയും സഹായിച്ചിട്ടുള്ള എല്ലാവരെയും ദൈവം സഹായിക്കുന്നതിനും തന്റെ അനുഗ്രഹത്തിന്റെ ശ്രീ ഭണ്ഡാരത്തിന്റെ വാതലുകളെ തുറന്നു അവരെ അനുഗ്രഹിക്കുന്നതിനും നിരന്തരമായി ഞങ്ങൾ പ്രാൎത്ഥിക്കയും അവരൊരൊരുത്തൎക്കു നന്ദി പറക ചെയ്യുന്നു. പ്രസംഗത്തെ കേട്ടവർ എല്ലാവരൊടുമുള്ള ഞങ്ങളുടെ അപെക്ഷ അവർ കേട്ടപ്രകാരം ദൈവ മഹത്വത്തിന്നായി ജീവിക്കണമെന്നും ഉപദെശമാകുന്ന കാറ്റിനാൽ അങ്ങൊട്ടും ഇങ്ങൊട്ടും ഉലയുന്ന ഞാങ്ങണയാകാതെ സത്യവിശ്വാസത്തിൽ നിലനിന്നു തങ്ങളുടെ ആത്മിക രക്ഷയെ വിറയലൊടും ഭയത്തൊടും കരുതികൊള്ളെണമെന്നുമാകുന്നു.

ഉപസംഘങ്ങളിലെ സാമാജികന്മാരൊടും അതിന്റെ നടത്തിപ്പുകാരൊടും ഞങ്ങൾ അറിയിച്ചുകൊള്ളുന്നതു. നിങ്ങൾ ക്രിസ്തുവിന്റെ എഴുതപ്പെട്ട ലെഖനങ്ങൾ എന്നപൊലെയും ലോകത്തിന്റെ പ്രകാശമായിട്ടും ഇരുന്നു അന്ധകാരത്തിലും മരണനിഴലിലും ഇരിക്കുന്ന സൎവ്വരും ഈ പ്രകാശത്തിങ്കലെക്കും ക്രിസ്തുവിന്റെ ആലയത്തിലെക്കും വന്നു ചെരുവാനായിട്ടു നിങ്ങളുടെ വിളക്കുകൾ എരിഞ്ഞു ശൊഭിക്കട്ടെ. ഓരൊരുത്തന്റെ പ്രശംസക്കായിട്ടല്ലാ ദൈവമഹത്വത്തിന്നായിട്ടു ന
ചെയ്വിൻ. എല്ലായ്പ്പൊഴും ജാഗരണത്തൊടും പ്രാൎത്ഥനയൊടു
കൊണ്ടിരിപ്പിൻ. ഗുണംകൊണ്ടു ദൊഷത്തെ ജയിപ്പിൻ. ദൈ
ൽ സഹൊദരപ്രീതിയെ കാത്തുകൊൾവിൻ.

ആകയാൽ എല്ലാവരെയും ഞങ്ങൾ ഓൎമ്മപ്പെടുത്തുന്നതു ക്രിസ്തുനാമ പ്രചാരത്തിന്നായി ദൈവം നിങ്ങൾക്കു നൽകിയിട്ടുള്ള സൎവ്വവും കൊണ്ടും പ്രയത്നിപ്പിൻ.

സഹായം ചെയ്യാമെന്നു പറഞ്ഞിട്ടുള്ള പള്ളികളിൽ നിന്നും ഇതുവരെ സംഘത്തിന്നു ദാനം വന്നു ചേൎന്നിട്ടില്ലാത്തതിനാൽ ഇനിയും താമസിയാതെ അതിനെ എത്തിച്ചു തരണമെന്നു അപേക്ഷിക്കുന്നു.

കരുണ നിറഞ്ഞവനായ ദൈവം ഇത്രയും സംഗതികളെ ൦രം ബലഹീന ദാസരെക്കൊണ്ടു പ്രവൃത്തിക്കയും ഓരൊ ആപത്തുകളിൽ നിന്നും വിഷമങ്ങളിൽ നിന്നും സൂക്ഷിക്കയും ധനു വന്‍-ാംനു- തിങ്കളാഴ്ചയാതൊരു സുഖക്കേടും കൂടാതെ അവരെ തിരിച്ചുകൊണ്ടുവരികയും ചെയ്തതിന്നു വേണ്ടിയും പരമ രക്ഷിതാവിന്റെ തിരുനാമത്തിന്നു എന്നേക്കും മഹത്വമുണ്ടാകട്ടെ എന്നു നന്ദിനിറഞ്ഞ ഹൃദയത്തോടു പറഞ്ഞുകൊണ്ടും ഇനിമേലാലും എല്ലാവരുടെയും സഹകരണത്തെ യാചിച്ചുകൊണ്ടും ഇപ്പോൾ ഇതിനെ ചുരുക്കുന്നു.

സുവിശേഷസംഘത്തിലെക്കു പണസഹായം ചെയ്യുവരുടെ
പേരും പണത്തുകയും.

| | | | | രൂപാ. | ച. | കാ |
|---|---|---|---|---|---|---|
| മാവേലിക്കര | ബ. തഴക്കര വായന സമൂഹത്തിൽ നിന്നും | | | ൩ | ൨൰ | ൦ |
| ടി | ബ. പുതിയകാവു | ടി. | ടി. | ൨ | ൧ | ൦ |
| ടി | ബ. പൈനംമൂട്ടു | ടി. | ടി. | ൨ | ൧ | ൦ |
| ടി | ബ. കൊല്ലകടവു | ടി. | ടി. | ൧ | ൨൧ | ൦ |
| ടി | ബ. കുളമ്പേത്രൂക് | ടി | ടി. | | ൨൫ | ൦ |
| ടി | ബ. മററത്തു | ടി. | ടി. | ൧ | ൦ | ൦ |
| ടി. | ബ. കാരായമ | ടി. | ടി. | ൧ | ൦ | ൦ |
| | ബ. വെണ്മണി | ടി. | ടി. | ൩ | ൧൫ | ൦ |
| | ബ. കല്ലൂട്ടൂക് പള്ളിയോഗത്തിൽ നിന്നും | | | ൩ | ൧ | ൮ |
| | ബ. പള്ളിപ്പാട്ടു വേദവായന സംഘത്തിൽ നിന്നും | | | ൧ | ൦ | ൦ |
| രാ-രാ കോന്നിയിൽ മണ്ണിക്കൊയിക്കൽ ഉമ്മമ്മൻ അവൎകൾ | | | | ൨ | ൧ | ൦ |
| രാ-രാ ചാത്തന്നൂർ കിഴക്കെവീട്ടിൽ കൊല്ലക്കാരൻ ഗീവറുഗീസു (മുതലാളി അവൎകൾ | | | | ൨ | ൧ | ൦ |

എന്നു ആജ്ഞാ പ്രകാരം
സുവിശേഷ പ്രസംഗസംഘ സെക്രിട്ടരി സി- ഇടിച്ചാണ്ടി.

---

## ഒരു സംശയം.

കഴിഞ്ഞ ലക്കം പത്രികയിൽ "മലയാള വേദപുസ്തകം" എന്ന തലവാചകത്തിൽ ചെങ്ങന്നൂർ നിന്നും ഒരു ലേഖകൻ എഴുതിയിരുന്ന ഉപന്യാസത്തിൽ ബൈബിൾ സോസൈററിയുടെ ഉദാസീനതയൊ മനഃപൂൎവ്വമൊ നിമിത്തം വന്നുകൂടിയതൊ വരുത്തി കൂട്ടിയതൊ ആയ മലയാള വേദപുസ്തകത്തിലെ ചില തെററുകളെക്കുറിച്ചു പ്രസ്താവിച്ചിരുന്നുവല്ലൊ.

എന്നാൽ ടി ലേഖകൻ പ്രസ്താവിച്ചിട്ടില്ലാത്തതും അദ്ദേഹത്തിന്റെ അറിവിൽപ്പെട്ടതും ആയി അനേകം തെറ്റുകൾ ഇനിയും അതിൽ ഉണ്ടെന്നു തെറ്റുകളെ പ്രത്യേകം ചൂണ്ടിക്കാണിക്കാതെ അദ്ദേഹം പ്രസ്താവിച്ചിട്ടുള്ളതിൽ വച്ച് സാധാരണ ജനങ്ങളിൽ വലിയ ഇളക്കങ്ങൾക്കും കുഴപ്പങ്ങൾക്കും ഇടയുള്ളതാകകൊണ്ടു അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ഗോചരമായ തെറ്റുകൾ മുഴുവനും പ്രസ്താവിക്കയാണ് വേണ്ടതെന്നു എന്റെ അഭിപ്രായം.

ബൈബിളിന്റെ മലയാള തർജ്ജമ വടക്കനും തെക്കനും ആയി പ്രധാനമായി രണ്ടു തരമാണല്ലൊ ഉള്ളതു ഇവയിൽ വടക്കനിൽ യോഹന്നാന്റെ സുവിശേഷം രണ്ടാമദ്ധ്യായം നാലാം വാക്യം "യേശു അവളോടു സ്ത്രീയെ എനിക്കും നിനക്കും എന്തു? എന്റെ നാഴിക വന്നിട്ടില്ലാ എന്നു പറയുന്നു" ഇങ്ങിനെയും തെക്കനിൽ ടി വാക്യം "യേശു അവളോടു സ്ത്രീയെ ഞാനും നീയും തമ്മിൽ എന്തു? എന്റെ സമയം ഇതുവരെയും വന്നിട്ടില്ലാ എന്നു പറയുന്നു" ഈ വ്യത്യാസവുമാണല്ലൊ ഉള്ളതു. ഇതു കൂടാതെ വടക്കനിൽ യാക്കോബിന്റെ ലേഖനം മൂന്നാമദ്ധ്യായം ഒന്നാം വാക്യത്തിൽ "എന്റെ സഹോദരന്മാരെ നമുക്കു അധികം ന്യായവിസ്താരം വരും എന്നറിഞ്ഞു അനേകർ ഉപദേഷ്ടാക്കന്മാർ ആകരുതു" എന്നും തെക്കനിൽ "എന്റെ സഹോദരന്മാരെ നമുക്കു അധികം ന്യായവിസ്താരം വരുമെന്നറിഞ്ഞു നിങ്ങളിൽ പല ഉപദേഷ്ടാക്കന്മാർ ആകരുതു" എന്നും ആണ് ഈ വ്യത്യാസങ്ങൾ അച്ചടിപ്പിഴയല്ലാത്തപക്ഷം ഈ വാക്യങ്ങൾക്കു രണ്ടു തർജ്ജമകളും കൊടുക്കുന്ന അർത്ഥം സ്പഷ്ടമായി അന്യോന്യം യോജിച്ചാണൊ എന്നും അല്ലെങ്കിൽ ഏതാണ് സ്വീകാര യോഗ്യമെന്നും ദയവുചെയ്തു ലേഖകനൊ പത്രാധിപരവർകളൊ മറ്റാരെങ്കിലുമൊ അടുത്ത പത്രികയിൽ പ്രസ്താവിച്ചു എന്റെ സംശയ നിവൃത്തി വരുത്തി തരണമെന്നപേക്ഷിക്കുന്നു.

ഒരു വായനക്കാരൻ.

---

൨൦-ാം പുറത്തു അവസാനിച്ചശേഷം (തുടർച്ച)

[illegible]

[illegible]

[illegible]

[illegible]

[illegible]

[illegible]

ܬܘܒ ܕܩܕܝܫܘܬܐ ܕܡܫܝܚܐ ܒܬܬܝܒܘܬ ܐܘܡܬܢ. ܘܡܬܓܠܗܝܐ ܐܢܫ̈ ܐܬܬܟܝܪܘ ܡܢ
ܟܝܬܐ ܕܡܗܝܡܢܘܬܐ. ܘܒܦܘܪܩܢܐ ܕܡܫܝܚܐ ܥܠ ܠܒܐ ܕܒܗܪܐ ܠܦܘܩܕܢܗ ܕܡܫܠܡܘܢ.
ܘܐܬܝܐܬ ܬܗܘܘܢ ܡܪܦܝܢ ܥܠ ܢܦܫܬܟܘܢ ܘܐܬܠܒܫܘܢ ܥܠ ܟܠܗܝܢ. ܘܬܗܘܘܢ
ܕܡܬܟܢܫܝܢ ܠܡܬܢܚܡܘ ܕܒܢܝ̈ܢܐ. ܘܡܬܬܦܝܫܝܢ ܠܡܦܪܘܩܘܬܗܘܢ. ܘܐܢ
ܬܗܘܘܢ ܦܠܚܝܢ ܫܪܝܪܐܝܬ ܕܠܐ ܠܘܬܗܘܢ. ܘܐܢܫ ܕܠܐ ܡܬܪܢܐ ܡܢ ܦܠܚܘܬܗ
ܬܢܫܐ ܚܕ ܒܠܐܢܬ ܢܗܘܐ ܪܒܐ ܐܘ ܥܢܘܝܐ ܘܐܢ ܡܫܬܡܫܢܐ ܘܐܢ ܕܝܫܐ ܡܢ ܕܐܠܗܐ
ܘܕܝܢܐ. ܘܡܫܒܚܢܐ ܕܟܬܒܐ ܗܘ ܢܗܘܐ ܠܒܢܝ ܪܚܡ ܡܢ ܟܠܗܘܢ ܡܫܡܠܝܢܐ
ܕܡܠܟܘܢ. ܘܡܫܒܚܬܐ ܦܢܝܢܬܐ ܕܗܘܝܐ ܒܗ ܡܠܬܐ ܕܐܠܗܐ ܡܬܟܪܙܢܘܬܐ ܗܝ ܒܫܡܐ ܕܗܘ
ܒܟܬܒܐ ܘܒܫܡܐ ܕܟܬܝܒܝܢ. ܘܡܠܟܘ ܗܟܢ ܒܟܬܒܝܢ ܠܟܠܗܝܢ ܕܐܠܗܐ ܕܐܬܝܗܘ
ܡܫܒܚܬܐ ܕܡܢ ܦܘܩܕܢܐ ܒܗ ܡܬܒܥܝܢ ܐܢܬܘܢ ܠܒܢܝ̈ ܟܠܗܘܢ ܕܡܫܬܡܫܢܝܢ.
ܘܗܝܕܝܢ ܬܬܗܘܢ ܠܢ ܢܗܘܐ ܠܒܢܝ̈ܢ ܕܢܗܘܐ ܬܫܡܫܬܐ ܡܢ ܢܦܫܗ ܕܐܠܗܐ.
ܘܡܠܟܘ ܢܗܘܐ ܠܟܠܗܘܢ ܒܬܪܟܢ ܡܢ ܟܠܡܝܬܐ. ܡܛܠ ܕܡܢ ܡܬܬܪܝܢ ܐܘ ܒܝ ܠܐ ܡܢܟܘܢ
ܐܢܬܘܢ ܒܗܘܢ ܐܠܐ ܫܡܫܘܢ ܒܝ ܐܢܫܝܢ ܘܡܬܬܡܠܝܢ ܒܟܠܡܝܬܘܢ ܐܘ ܥܠ ܦܬܘܪܟܘܢ
ܐܘ ܒܟܠ ܡܐܬܘܬܟܘܢ. ܘܡܛܠ ܕܐܠܗܐ ܫܡܐ ܠܐ ܢܗܘܘܢ ܠܟܠܗܘܢ ܒܬܪܟܢ ܡܬܬܡܠܝܐ
ܘܦܠܚ ܢܗܘܘܢ ܠܟܠܗܘܢ ܢܦܫܐ ܕܡܫܬܐ ܐܠܐ ܢܗܘܘܢ ܠܟܠܗܘܢ ܒܬܪܟܢ ܡܫܡܫܐ ܕܫܪܝܪܐ
ܕܡܠܟܘܢ ܒܪܘܚܐ ܒܪܘܚܐ. ܘܦܠܚ ܢܗܘܘܢ ܠܟܠܗܘܢ ܒܬܪܟܢ ܐܢܫܐ ܕܡܫܡܫܢܘܢ ܒܟܠܗܝܢ
ܒܟܠܗܝܢ. ܘܐܬܘܢ ܚܘܒܐ ܠܟܠܗܘܢ ܕܒܝ ܡܢܝܢ ܐܢܬܘܢ ܘܡܫܡܠܝܢ ܐܢܬܘܢ ܠܡܠܬܐ ܕܐܠܗܐ
ܠܡܫܡܫܢ ܐܝܬ ܠܐܠܗܐ. ܡܠܟܘܬܗ ܕܐܠܗܐ ܐܝܬܝܗ ܬܪܝܨܐ ܘܡܫܒܚܬܐ ܠܟܠܗܝܢ ܠܟܘܢ
ܡܫܒܚ. ܘܐܝܟܢܐ ܕܟܬܒܐ ܗܘܝܐ ܠܟܠܗܘܢ ܡܢܝ ܗܟܢܐ ܡܫܡܠܝܐ ܕܐܠܗܐ
ܬܢܝܢܐ ܠܟܠܗܘܢ ܠܡܫܬܡܫܢܘܬܐ ܡܢ ܘܒܗ ܡܢ ܡܫܡܫܢܐ ܘܡܫܒܚܬܐ ܘܫܡܠܝܘܬܐ
ܡܫܡܫܢܐ ܡܢ ܡܫܡܠܝܢ. ܘܐܝܟܢܐ ܕܗܘܐ ܥܠ ܡܫܡܫܢܐ ܘܡܫܒܚܬܐ ܕܡܢܝ ܟܬܒܐ
ܕܦܘܪܩܢܐ ܡܢ ܒܦܩܕܢܐ ܘܡܫܡܠܝܐ ܠܟܠܗ ܟܬܒܐ ܕܐܠܗܐ ܕܡܫܬܡܫܢܘܬܐ ܕܫܪܝܪܐ

[illegible]
[illegible]
( [illegible] ) [illegible]

## പാർസ്യായിലെ മതപീഡ.

ഹോർമ്മീസിന്റെ പുത്രൻ ശാപ്പൂർ ജനിച്ചതു ഏകദേശം ക്രി. പി. ൩൦൦-ാമാണ്ടു ആയിരുന്നു. പിതാവു മരിച്ചപ്പോൾ തള്ളക്കു ഗർഭം ഉണ്ടായിരുന്നു. കുട്ടി പെണ്ണായിരുന്നാൽ എതുകക്ഷിക്കാൎക്കു രാജ്യം ആകും, ആണായാൽ പുരോഹിതന്മാരായ മാഗൈകളുടെ സ്വാധീനത്താൽ അവന്റെ കിരീടം സിദ്ധിക്കും എന്നാശയുണ്ടായിരുന്നു. പുരോഹിതർ എല്ലാവരുടെയും ദീൎഘദൎശനം കുട്ടി ആണായി ജനിക്കുമെന്നായിരുന്നു. ആകയാൽ ഒരു രാജമെത്ത രാജധാനിയിലെ ഒരുമുറിയിൽ വെള്ളമോടിയോടെ ഒരുക്കി രാജകിരീടം കുട്ടിയെ ചൂടുവാൻ തക്കവണ്ണം വെച്ചിരുന്നു. ഇങ്ങിനെയാണു ജനനം ഉണ്ടായതു. പ്രായം വയസ്സു ആയപ്പോൾതന്നെ ക്രിസ്ത്യാനികളെ ഒതുക്കുവാൻ മാഗർ രാജാവിനെ ഉത്തേജി. എങ്കിലും ൩൦ ആയതിപ്പിന്നെ ആരംഭിച്ചുള്ളു. ഈ ചരിത്രം പോലെ ക്രൂരമായിട്ടുള്ള സഭാചരിത്രമുണ്ടെന്നു തോന്നുന്നില്ല. ൧൬൦൦൦ ക്രിസ്ത്യാനികളെ സംഹരിച്ചിട്ടുണ്ടു. വിശേഷപ്പെട്ടവരുടെ പേരുകളെ പറയുന്നു. ഭേദ്യങ്ങൾ നിമിത്തം പലരും പിൻവലിഞ്ഞിട്ടുണ്ടു. അഡിയാബീനിൽ ബെതആസാൻ എന്ന നഗരമുണ്ടു. അവിടെ ക്രിസ്ത്യാനികൾ കൂടിയിരിപ്പു അധികം ഉണ്ടായിരുന്നു. മൊസൂലിൽനിന്നു വല്യ അകലമില്ലാത്ത ആദിക്കിൽ യോനാ എന്നും ബാറുഖിസസ്സു എന്നും രണ്ടു സഹോദരർ ഉണ്ടായിരുന്നു. ഹുബാഹാ എന്ന നഗരത്തിൽ വളരെപ്പേർ പിന്മാറിക്കളഞ്ഞു എന്നു ഇവർ കേട്ടിട്ടു അവർ അവിടെച്ചെന്നു സഹോദരന്മാരെ ഉറപ്പിക്കണമെന്നു നിശ്ചയിച്ചു. അവരുടെ ഈ യത്നം സഫലീകരിച്ചു. വളരെപ്പേർ ഏറ്റുപറഞ്ഞതു കൂടാതെ ൯. പേർ രക്തസാക്ഷികളായും തീൎന്നു. നഗരത്തിലെ ഗവൎണ്ണർ ഇവരുടെ പ്രവൃത്തിയെക്കുറിച്ചറിഞ്ഞാറെ അവരെ വിളിപ്പിച്ചു സാമവാക്കുകൾ കൊണ്ടു അവരെ വളപ്പാൻ ശ്രമിച്ചു. ആദിത്യ ചന്ദ്ര അഗ്നി വെള്ളം ഇവകളെ തങ്ങൾ വന്ദിക്കുന്നതല്ലെന്നു പറകയാൽ തലയും മുള്ളുമുള്ള നാരകക്കമ്പുകൊണ്ടു അവരെ അടിപ്പിച്ചു പിന്നെ വെവ്വേറായ കാരാഗൃഹങ്ങളിൽ അവരെ ഇട്ടുപൂട്ടി. രണ്ടാമതും കൊണ്ടുവന്നു അടിപ്പിച്ചശേഷം യോനായുടെ പൊക്കിളിനു താഴെ ഒരു മരക്കുറ്റിയിന്മേൽ ആക്കി കിടത്തിയപ്പോൾ അവൻ പ്രാൎത്ഥിച്ചതു എഴുതുവാൻ അധികമുണ്ടു, "പണ്ടു ഈ സ്ഥലത്തു നിന്നു ഞങ്ങളുടെ പിതാവായ അബ്രഹാമിനെ തന്റെ കൃപയാൽ വിളിച്ച ദൈവമെ ഞാൻ നിനക്കു വന്ദനം ചൊല്ലുന്നു." ഇത്യാദി. ഒടുക്കം അവനെ കണ്ഡം കണ്ഡമായി കണ്ടിച്ചു കിണറ്റിൽ എറിഞ്ഞുകളഞ്ഞു. പട്ടാളക്കാരെ അതിനു ചുറ്റും കാവലും ഇട്ടു. അല്ലാഞ്ഞാൽ ക്രിസ്ത്യാനികൾ എടുത്തുകൊണ്ടുപോയി പൂജിക്കും എന്നു വിചാരിച്ചു. അതിനുശേഷം ബാറുഖിസസ്സിനെ വരുത്തി തന്റെ ദേഹം രക്ഷിച്ചു കൊള്ളുവാൻ പറഞ്ഞു. എന്നാറെ അവൻ പറഞ്ഞതു "അതിനെ ഉണ്ടാക്കിയതു ഞാനല്ല, അതിനെ നശിപ്പിക്കുന്നതും ഞാനല്ല, അതിനെ ഇനിക്കുതന്ന ദൈവം അതിനെ യഥാസ്ഥാനത്താക്കി ഇനിക്കു സമ്മാനിക്കയും നിങ്ങൾക്കു ശിക്ഷ തരികയും ചെയ്യും". രക്തസാക്ഷിയെ അടിപ്പിച്ചശേഷം ഉരുക്കിച്ച ഈയം തറച്ചു, ഗന്ധകം തിളപ്പിച്ചു ഇട്ടിരുന്ന [illegible] ഇട്ടുകളവാൻ വിധിച്ചു. ഇവരുടെ ഉടലുകൾ പിന്നത്തേതിൽ ൫൦൦ ദ്രാക്കമാ പ്രതിഫലം കൊടുത്തു ക്രിസ്ത്യാനികൾ വാങ്ങി. ഇതു നടന്നതു ൩൨൭ ധനു ൨൭-ാം [illegible]ിരുന്നു. ഇനി ൧൨-സംവത്സരത്തെ പീഡയുടെ വിവരങ്ങൾ ഒന്നും കാണുന്നി[illegible]ന്റെ ൩൦-ാം ആണ്ടിൽ രണ്ടു മെത്രാന്മാരെയും രണ്ടു അത്തനാ[illegible] കാരം കാണുന്നുണ്ടു.

പാർസ്യായിലെ രക്തസാക്ഷികൾക്കു ഒരു കുറ്റം പറവാനുണ്ടു. ശാന്തപ്പെടുത്തുന്നതിനു പകരം അവരെ ക്ഷോഭിപ്പിക്കുന്നതിനു ഒരു[illegible]

രം തോന്നും. സാഫോർ ഇസ്ഥാക്ക മെത്രാനോടു "നീ പുതിയ ആലയങ്ങളെ പണിയുന്നതിനു നിനക്കു ധൈര്യം വന്നതെങ്ങിനെ?" എന്ന ചോദിച്ചാറെ "എനിക്കു ആ വകയ്ക്കു എപ്പൊഴാണ അവസരം ഇല്ലാത്തതു എന്ന തനിക്കു തോന്നുന്നു?. എന്നാറെ അദ്ദേഹത്തെ കല്ലെറിഞ്ഞു കൊന്നു. മററ മെത്രാനായ സാഫോറിനെ അടിപ്പിച്ചു കാവലിൽ ആക്കിയാറെ രണ്ടുദിനം കഴിഞ്ഞു മുറിവുകൾ നിമിത്തം മരിച്ചു മഹത്വത്തിൽ പ്രവേശിക്കയും ചെയ്തു. ഇവരുടെ കൂടെ ഉണ്ടായിരുന്ന മൂന്നുപേരെയും ഇതിലും ക്രൂരമായി ദണ്ഡനങ്ങൾ ചെയ്തു. ഒരുത്തന്റെ തോലി ഉരിച്ചു. മററവന്റെ കണ്ണുകളിൽ പഴുപ്പിച്ച ആണികൾ തറച്ചു. മൂന്നാമത്തവന്റെ അരവരെ കുഴിയിൽ നിറുത്തി അമ്പു കൊണ്ടു എയ്തു കൊന്നു.

അക്കാലം ശെമയോൻ ബാർസാബാവു സെലൂക്യായിൽ കാതോലിക്കൊസു ആയിരുന്നു. ഇദ്ദേഹം നിഖ്യായിൽ കൂടെ ഉണ്ടായിരുന്നപ്പോൾ. അവിടെവച്ചു ൬൭ാം കാനോനിൽ തനിക്കു സ്വയാധിപത്യം സിദ്ധിച്ചു എന്ന പറയപ്പെടുന്നു. ശുദ്ധ. മില്ലീസ എന്നൊരു രക്തസാക്ഷിയെക്കുറിച്ചു ൭൦ വർഷം കഴിഞ്ഞശേഷം മാരുത്താസ വല്യഅലങ്കാര വാചകത്തിൽ എഴുതീട്ടുണ്ടു. നിസ്ബിലെ ശുദ്ധ യാക്കോബ റോമാ പക്ഷമായിരുന്നു. അതുകൊണ്ടൊ എന്തൊ സാഫോർ ക്രിസ്ത്യാനികൾ തന്റെ രാജ്യത്തിൽ ഇല്ലാഞ്ഞാലും വേണ്ടില്ല എന്നപോലെ ബഹു കഠോരമായി ഉപദ്രവിച്ചു.

ക്രിസ്ത്യാനികൾ എല്ലാവരും ഒരു വരിപ്പണം കൊടുക്കണമെന്ന സാഫോർ ഒരു ചട്ടമുണ്ടാക്കി. ആയതു കൊടുക്കുന്നതല്ലെന്ന ശെമയോൻ പിടിച്ചുനിന്നു. സുറിയാനി എഴുത്തുകാർ ഈ സിദ്ധാന്തം "തങ്ക രേഖ" എന്ന കൊണ്ടാടുന്നുണ്ടു. എന്നാൽ ശ്ലീഹന്മാർ ക്രിസ്തുവിനെ പഠിച്ചതു ഇപ്രകാരമല്ലാഞ്ഞു. തങ്ങളുടെ വിശ്വാസത്തിന്മേൽ കൈസറിനു ഒരധികാരവുമില്ല. എന്നാൽ ഇഹലോക കീഡമായ നശ്വരവസ്തുകൾ അവൻ ചോദിച്ചാൽ അതു പൊയ്ക്കൊള്ളട്ടെ. ദരിദ്ര രാജാവിന്റെ ഭൃത്യന്മാർ മത്സരം തുടങ്ങുന്നതു ന്യായമല്ല. മേല്പറഞ്ഞ സിദ്ധാന്തത്താൽ രാജാവു ഊഹിക്കാവുന്ന പ്രകാരം ഏറ്റവും ക്രുദ്ധിച്ചു. അതിനു വാശി കേററുവാൻ യൂദരും ഉണ്ടായിരുന്നു. ആർച്ച് ബിഷപ്പിനെയും തന്റെ രണ്ടു പട്ടക്കാരായ അനനിയാസിനെയും അബ്ദേചാലായെയും പിടിക്കാനായിട്ടു കല്പനയായി, പിടിച്ചു സെലൂക്യായിൽ തടവിൽ ആക്കിയാറെ പിന്നെസൂസ്സായിക്കു സമീപനഗരമായ ലദാനിലേക്കു കൊണ്ടുപോയി. അവിടെവച്ചും മെത്രാൻ പതിവായുള്ള സല്ക്കാരം രാജാവിനെ ചെയ്യാഞ്ഞതിനാൽ അവനെ മുഷിപ്പിച്ചു. എന്നാലൊ അതുവരെയ്ക്കും സല്ക്കാരം താൻ ചെയ്തുവന്നു. ആദിത്യനെ ആരാധിപ്പാൻ ചെയ്ത യുക്തികളൊക്കയും പാഴായിപ്പോയി. മാരുത്താസ രാജാവിന്റെയും മെത്രാന്റെയും വായിൽ കൊടുക്കുന്ന അലങ്കാര വാചകങ്ങൾ നമുക്കു സ്വീകരിക്കത്തക്കതല്ല. മെത്രാന്റെ സിദ്ധാന്തത്താൽ തടവിൽ കൊണ്ടുപോവാൻ കല്പിച്ചു. അപ്പോൾ പഴയാളിയായ ഒരു നപുംസകൻ തന്നെ സല്ക്കരിച്ചാറെ ശിമെയോൻ തല തിരിച്ചുകളഞ്ഞു. അവൻ മുമ്പു ക്രിസ്ത്യാനിയായിരുന്നു. ഒടുക്കം മനസ്താപപ്പെട്ടു കറുപ്പുധരിച്ചു. ഈ ദുഃഖകാരണം ഭാര്യയൊ മക്കളൊ മരിച്ചിട്ടാണൊ എന്ന രാജാവു ചോദിച്ചു. "മനോബോധംനിമിത്തം" എന്ന അവനും പറഞ്ഞു. രാജാവിനു അതിന്റെ മൂട്ടും തലയും അറിഞ്ഞുകൂടാഞ്ഞു. സത്യം തിരക്കിയാറെ അറിഞ്ഞു. ഉടനെ അവനെ കുലയ്ക്കു വിധിച്ചു. തന്റെ അപേക്ഷയാൽ ഇന്ന കുററത്തിനു തന്നെ ശിക്ഷിച്ചു എന്ന പരസ്യമാക്കണമെന്ന ആഗ്രഹിച്ചു. അങ്ങിനെ ചെയ്തുകൊള്ളാമെന്ന സമ്മതിക്കയാൽ അസീമിസ ആഴ്ചയിലെ വ്യാഴാഴ്ചയിൽ ഈ വൃദ്ധന്റെ ശിരഃഛേദനം കഴിച്ചു. ഈ സദ്വർത്തമാനം ശെമയോൻ കേൾക്കയാൽ താൻ ദൈവത്തിനു സ്തോത്രം ചെയ്തു. തന്റെ സാക്ഷിമരണവും ക്രിസ്തുവിന്റെ കഷ്ടപ്പാടുകളുടെ സമയത്തിങ്കൽ ആകേണമെന്ന തന്നോടു അപേക്ഷിച്ചു. അപ്രകാരം ദുഃഖവെള്ളിയാഴ്ച ൯ മണിക്കു മെത്രാനെ തന്റെ സന്നിധിയിൽ കൊണ്ടുവരുവാൻ രാജാവു കല്പിച്ചു. അല്പമായ വിസ്താരശേഷം തലവെട്ടിക്കളവാൻ വിധിയുണ്ടായി.

ഈ ലദാൻ പട്ടണത്തിൽതന്നെ ൫ മെത്രാന്മാരെയും പട്ടക്കാരാദിയായി ൯൯ പേരെയും തടവിൽ ബന്ധിച്ചിരുന്നു. ഇവരോടു ശെമയോൻ ഗുണദോഷമായി ധൈര്യപ്പെടുത്തുന്ന കുറഞ്ഞൊരു വാക്കുകൾ പറഞ്ഞു. അതിന്റെ ശേഷം ആ ൱൪ പേരും വാളിന്നിരയായി. പിന്നത്തെതിൽ ശെമയോന്റെയും തന്റെ കൂട്ടുകാരായ അനനിയാസെന്നും അബ്ദേഹായിക്കാ എന്നും രണ്ടു പേരുടെയും മുറവന്നു. ഒന്നാമൻ ഭയത്തിന്റെ ചില ലാഞ്ഛനകൾ കാണിച്ചു. അപ്പോൾ അരികെനിന്ന ഒരുത്തൻ "അനനിയാസെ ഒട്ടും പേടിക്കേണ്ടാ മാത്രനേരത്തേക്കു തന്റെ കണ്ണുകൾ അടച്ചോളൂ അവ സ്വർഗ്ഗപ്രകാശത്തിൽ തുറക്കും" ഈ മൂന്നുപേരും പരമസ്വസ്ഥതയിലേക്ക പ്രവേശി

ച്ചശേഷം ആ ധൈൎയ്യപതിയേയും കന്യാവ്രതക്കാരിയായ തന്റെ മകളേയും ഭയങ്കരമായ ദേഹദണ്ഡനങ്ങൾ ചെയ്തു കൊല്ലുവാൻ വിധിച്ചു. അന്നുതന്നെ ഉണ്ടായ വിളംബരത്തിൽ ക്രിസ്ത്യാനികളെ അതുവരെ ഉള്ളതിലും മഹാകഠിനമായ വിധത്തിൽ ശിക്ഷിപ്പാൻ വിധിച്ചു. പെന്തക്കൊസ്തു രണ്ടാം ഞായറാഴ്ച വരെക്കും രക്തസാക്ഷികളില്ലാത്ത ദിവസം ഇല്ലാഞ്ഞു.

ഇനി ഒരു വിശേഷമായ സ്വീകാരത്തെ പറയാനുണ്ട്. സാഫോറിന്റെ ഭാൎയ്യക്കു എന്തോ ഒരു രോഗം ഉണ്ടായി. വൈദ്യക്കാരനായ യൂദൻ ഇശു ശെമയോന്റെ പെങ്ങൾമാർ മുഖാന്തിരം അഭിചാരത്താൽ ഉണ്ടായതാണെന്നു അറിയിച്ചു. അവരെ ഇരുവരേയും അവരുടെ ദാസിയോടു കൂടെ ന്യായാധിപൻ മുമ്പാകെ വിളിക്കപ്പെട്ടു. ഇവർ മൂവരും "ഉടമ്പടിയുടെ പുത്രികൾ" ആയിരുന്നു. അവർ അവിധായായിക്രിസ്ത്യാനികൾക്കു ക്ഷുദ്രം വിഹിതമല്ലെന്നും വേദത്തിൽ വിരോധമുണ്ടെന്നും പറുദീസായിൽ ഇരിക്കുന്ന സഹോദരനു എന്തു ദോഷം തീൎപ്പിക്കുന്നു എന്നും പറഞ്ഞാറെ സാധുവായില്ല. ഇവരിൽ താബാ എന്നവൾ ജഡ്സിയുടെ ഭാൎയ്യയാൽ ജീവരക്ഷ ചെയ്യാമെന്നു പറഞ്ഞാറെ അവൾ അതിനെ ത്യജിച്ചുകളഞ്ഞു. ഇവരെ ഓരോരുത്തരെ തൂണുകളോടു ബന്ധിച്ചിട്ടു കഷണം കഷണമായി തുണ്ടിച്ചു. മാഗാരുടെ വരുതി പ്രകാരം രാജ്ഞിയെ ആ രക്തപിണറിന്റെ ഇടയിൽകൂടെ നടത്തിച്ചു. നടന്നിട്ടും അവൾ ഏറെ താമസിയാതെ കഷ്ടപ്പെട്ടു മരിച്ചു. ൩൪൩ മിഥുനം ൧൭൦൬— വരെ ബാർശാബൌ ശെമയോൻ മുതലായി പല രക്തസാക്ഷികളുടെ വിവരങ്ങൾ പറവാനുണ്ട്. വായനക്കാർ മുഷിയുമെന്നു കരുതി ഇവിടെ നിൎത്തുന്നു. ആഗ്രഹമുണ്ടായാൽ തുടരാം. ഇതിൽ വെച്ചു ചരിത്രവിഷയമായി നമുക്കും സംബന്ധമുണ്ട്. ൩൪൫-ൽ ഇവിടെക്കു വന്നവർ കുടിയേററിയതിനാലല്ല, ഈ പീഡയുടെ കൎന്നവശാൽ ആയിരുന്നു എന്നും അൎമ്മേനയക്കാരൻ തോമ്മായിക്കു ഇവിടെയ്ക്കും മററു തുറമുഖങ്ങളിലേക്കും മുമ്പിനാലെ വ്യാപാരമുണ്ടായിരുന്നതിനാൽ അയാൾ ഇവിടെയ്ക്കും, കുറഞ്ഞൊരാളുകൾ തപ്രൊബാണിയായിരുന്ന ഗുസല ദ്വീപിലേക്കും, ഏതാനും കൂട്ടർ മൈലാപ്പൂരിക്കും പോയതാണെന്നു ന്യായമായി അനുമാനിക്കപ്പെടാം. ഇവിടെ ഉണ്ടായിരുന്നവർ മററവക്കു ഏകദേശം തെക്കായിരുന്നതിനാൽ അവർ ഇവരെ "തെക്കെ ഭാഗക്കാർ" എന്നു വിളിച്ചുവന്നിരുന്നു എന്നുള്ളതു എന്റെ സ്വന്തഅഭിപ്രായമാകുന്നു. ഇതു വാവടം കൂടാതെയുമല്ല. അവിടെയും ഇവിടെയുമുള്ള പ്രത്യേക കൎശ്ശനകൾ ഇതിനു സാക്ഷിയാകുന്നു. എന്നു

പൌരാണികൻ.

---

## നിനുവ പട്ടണം.

പ്രാചീന കാലത്തു ഭൂലോകത്തിൽ ഉണ്ടായ മഹാ രാജ്യങ്ങളിൽ ഒന്നാമത്തേതായിരുന്ന അസ്സൂറിയാ മഹാരാജ്യത്തിന്റെ തലസ്ഥാനമായിരുന്ന നിനുവ എന്ന പട്ടണം. ഈ കാലത്തു വിസ്തീൎണ്ണതയിലും ധനത്തിലും ശക്തിയിലും ഭൂമിയിൽ പ്രഥമഗണനീയമായിരിക്കുന്ന ലണ്ടൻ പട്ടണവും നിനുവയൊടു ശരിയായിട്ടില്ലെന്നു പറയുമ്പൊൾ ആ പട്ടണത്തിന്റെ മഹാത്മ്യം ഒട്ടു ഊഹിക്കാമല്ലൊ. രണ്ടായിരം വൎഷത്തിൽ അധികം മുമ്പു ഠരം പട്ടണം അശേഷം നശിച്ചുപൊയി. സാക്ഷാൽ നിനുവ എവിടെയാണെന്നു പൊലും ആൎക്കും വിവരമില്ലായിരുന്നു. ചിലർ എവുപ്രാത്തെസ് നദി തീരത്തും ചിലർ തീഗ്രീസ് നദി തീരത്തും നിനുവയുടെ ഇരിപ്പിടം ചൂണ്ടി കാണിച്ചുവന്നിരുന്നു. എന്നാൽ സാക്ഷാൽ നിനുവ സ്ഥാപിക്കപ്പെട്ടിരുന്നതു തീഗ്രീസ് നദിമെൽ ഇപ്പൊഴത്തെ മൂസൽ പട്ടണത്തിനു നേരെ എതുവശത്തായിരുന്നു. പത്തെൺപതു വൎഷംമുമ്പു മൂസലിനു സമീപം തീഗ്രീസ് നദിയിങ്കൽ ഒരു പാലം പണിവാൻ വെല ചെയ്തിരുന്ന ചില കൂലിക്കാർ കല്ലുവെട്ടി കുഴിച്ചുചെ

പ്പോൾ ഭൂമിക്കുകീഴെ ഒരു വലിയ മുറികണ്ടുപിടിച്ചു അതിൽ അസ്ഥികളും പൊൻവെള്ളി ആഭരണങ്ങളും കണ്ടു കിട്ടിയതു കൂടാതെ അറിയാത്ത ഭാഷയിൽ എഴുത്തുള്ള ചില മാർബിൾ കല്ലുകളും കാണ്മാനുണ്ടായിരുന്നു. അതിനെക്കുറിച്ചു പിന്നെ ഒരു അന്വെഷണവും ചെയ്യാതിരുന്നു. ൩൦ വർഷം കഴിഞ്ഞ ശെഷം എം. ബൊട്ടാ എന്ന പെരായ ഒരു പ്രെഞ്ചുകാരൻ ഇതിനു സമീപം ഉണ്ടായിരുന്ന ഒരു മൺ കൂമ്പാരം തുരന്നു. അവൻ ഒരു കൂപം കുഴിച്ചു ചെന്നപ്പോൾ ഒരു വലിയ ഭവനത്തിന്റെ മുകളിൽ ചെന്നുനിന്നു. അതു തുറന്നുചെന്നപ്പോൾ തുടരെ തുടരെ അലങ്കാരമുള്ള മുറികളും മാർബിൾ കല്ലുകളും കണ്ടുപിടിച്ചു. ഇവമെല്ലാം ചില രെഖകൾ കൊത്തപ്പെട്ടിരുന്നു. ഇവിടം മുതലാണ നിനുവ പട്ടണത്തിന്റെ സാക്ഷാൽ ഇരിപ്പടത്തെക്കുറിച്ചുള്ള സംശയം തീൎന്നതു. എന്നാൽ ൟ സംഗതികളെ പൂൎണ്ണമായി കണ്ടുപിടിച്ചതു ലയാൎഡ എന്നൊരു ഇംഗ്ലീഷകാരൻ ആയിരുന്നു. ഇദ്ദേഹം തന്റെ സമ്പാദ്യം മുഴുവൻ വ്യയംചെയ്തു ആ പ്രദെശം മുഴുവൻ തുരന്നു. പട്ടണത്തിൽ ഉണ്ടായിരുന്ന രാജകൊട്ടാരങ്ങൾ മുതലായതു വെളിപ്പെടുത്തുകയും അനെകം ചരിത്രസംബന്ധമായ രെഖകൾ അടങ്ങിയ മാർബിൾ രെഖകളെ കണ്ടുപിടിക്കയും ചെയ്തു. അവ പുരാണ ചരിത്രങ്ങളെ മാത്രമല്ല വെദപുസ്തകത്തിന്റെ സത്യാവസ്ഥയെക്കൂടെ സാക്ഷിക്കുന്ന തെളിവുകൾ എന്നപൊലെ ലണ്ടൻ കാഴ്ചബംഗ്ലാവിൽ ഇപ്പൊൾ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. വിദ്വാന്മാർ വളരെ ശ്രമംചെയ്തു ൟ രെഖകളെ വായിച്ചു അവയുടെ അൎത്ഥം വെളിപ്പെടുത്തിയിരിക്കുന്നു. രണ്ടായിരം വൎഷം ഭൂമിക്കുകീഴെ മറഞ്ഞുകിടന്ന കല്ലുകൾ ഇപ്പൊൾ വെദപുസ്തകം ദൈവാത്മാവിനാൽ എഴുതപ്പെട്ട സത്യ ചരിത്രമാകുന്നു എന്നു അട്ടഹാസിക്കുന്നു.

നിനുവയുടെ ഉത്ഭവം ആദ്യപുസ്തകത്തിൽ സൂചിപ്പിച്ചിരിക്കുന്നു. "കൂശ നിമ്രൊദിനെ ജനിപ്പിച്ചു. അവൻ ഭൂമിയിൽ മല്ലനായി തീൎന്നു. അവൻ കൎത്താവിന്റെ മുമ്പാകെ ശക്തിയുള്ള നായാട്ടുകാരൻ ആയിരുന്നു. ........ അവന്റെ രാജ്യത്തിന്റെ തുടക്കം ബാബെലും എറെക്കും അക്കാദും കൽനെയും ആയിരുന്നു. അവ ശീനാർ ദെശത്തുതന്നെ. ആ രാജ്യത്തു നിന്നു അശ്ശൂർ പുറപ്പെട്ടു നിനുവയെ പണിതു. ........ ൧൦ അ. ൮-൧൨.

ഇതു അബ്രഹാമിനു മുമ്പും പ്രളയത്തിനു ശെഷവും ഉണ്ടായ സംഭവമാണ. നിനുവയുടെ സ്ഥാപനയെ സംബന്ധിച്ചു നമുക്കുള്ള അറിവു ഇപ്രകാരമാകുന്നു. വെദത്തിൽ സൂചിപ്പിച്ചിരിക്കുന്ന ൟ ചരിത്രത്തെ തെളിയിക്കുവാൻ വെറെയും ലക്ഷ്യങ്ങൾ ഉണ്ടു ക്രിസ്തുവിനു മുമ്പു ൩൱ാം-ൽ ചരിത്രം എഴുതിയ ബാബെൽകാരൻ ബെറൊസസ് കൽദായ രാജ്യത്തിന്റെ ഉത്ഭവം കുറിച്ചിരിക്കുന്നതു ഏകദെശം ഇതൊടു അടുത്ത കാലത്താകുന്നു. ഇതിന്റെ അടിസ്ഥാനി നിമ്രൊദാണെന്നുള്ളതിനു ആ ദെശത്തു ആ പെരിനുള്ള പ്രാബല്യംകൊണ്ടു തെളിയുന്നു. ഇന്നും കൽദായ ദെശത്തുള്ള ആളുകൾ നിമ്രൊദിന്റെ പരാക്രമങ്ങളെ വൎണ്ണിക്കുന്ന അനെകം കെട്ടുകഥകളെ വിശ്വസിച്ചു വരുന്നു. നിനുവയെ പണിയിച്ച

വന്റെ പേർ ആശ്ശൂർ എന്നാണ വേദം പറയുന്നതു. നിനുവക്കാൎക്കു അനേകം ദേവന്മാർ ഉണ്ടായിരുന്നു. എങ്കിലും അവരുടെ ആരാധനയിൽ പ്രധാനമായിരുന്ന ദേവന്റെ പേർ ആശ്ശൂർ എന്നായിരുന്നു.

ശിനാർ എന്നു വേദത്തിൽ പൊതുവായി ഈ ദേശത്തിനു പേർ വിളിച്ചിരിക്കുന്നു. പിന്നീടുള്ള ചരിത്രങ്ങളിൽ ഒന്നിലും ഈ പേർ കാണ്മാനില്ല. എങ്കിലും ഇപ്പോൾ തുരന്നെടുത്ത കല്ലുകളിൽ പ്രാചീനങ്ങളായവയിൽ ശിനാർ രാജ്യം എന്നുള്ള പേർ ധാരാളം പ്രയോഗിച്ചു കാണുന്നതുകൊണ്ടും വേദപുസ്തകത്തിലെ കഥ വാസ്തവമാണെന്നു തെളിയുന്നു.

ഇപ്പോൾ കണ്ടുപിടിക്കപ്പെട്ട കൽരേഖകളിൽവെച്ചു പഴയതു ക്രിസ്തുവിനു ൧൩.൦൦ വൎഷം മുമ്പുള്ളവയെന്നു കാണപ്പെട്ടിരിക്കുന്നു. ഇതിനെ മറ്റുരേഖകളോടു കൂട്ടിനോക്കുമ്പോൾ ഹാമിന്റെ സന്തതികളായ കൂശായക്കാർ ആദ്യം ഇവിടെ കൎത്തൃത്വം വഹിച്ചിരുന്നു എന്നും പിന്നീടു ശേമിന്റെ സന്തതി അവരെ ജയിച്ചടക്കി എന്നും വിചാരിക്കുവാൻ തക്ക ലക്ഷ്യങ്ങൾ ഉണ്ടു.

യോനായുടെ പുസ്തകത്തിൽ നിനുവയെക്കുറിച്ചു "മൂന്നുദിവസത്തെ ചുറ്റളവുള്ള ഏറ്റവും വലിയ പട്ടണം" എന്നു പറഞ്ഞിരിക്കുന്നു. യഹൂദ കണക്കുപ്രകാരം ഒരുദിവസത്തെ സഞ്ചാരം ൨൦ മൈൽ ആണ. ആകയാൽ നിനുവപട്ടണത്തിന്റെ ചുറ്റളവ ൬൦ മൈൽ എന്നു വരുന്നു. പുറജാതി ഗ്രന്ഥകൎത്താവായ ദിയൊദൊറസ സൈക്കുലസ ഈ പട്ടണത്തിന്റെ ചുറ്റളവു ൪൮൦ ഫർലൊങ്ങ് എന്നാണ പറയുന്നതു. അതു ൬൦ മൈലിനോടു ശരിയിടുന്നു. ഈ വലിയ പട്ടണം ൧൦൦ അടി ഉയരവും മൂന്നു വണ്ടി നിരത്തിഓടിപ്പാൻ തക്ക വീതിയും ഉള്ള വലിയ കൊട്ടയാൽ ചുറ്റപ്പെട്ടിരുന്നു. കൊട്ടയിൽ ൨൦൦ അടി ഉയരത്തിൽ ൧൫൦൦- ഗോപുരങ്ങളും ഉണ്ടായിരുന്നു.

ഇങ്ങനെ രാജ്യത്തിന്റെ പുഷ്ടിയും ശക്തിയും ധനവും വൎദ്ധിച്ചപ്പോൾ അതോടു കൂടി മഹാ നിഗളവും ആത്മപ്രശംസയും വിഗ്രഹാരാധനയും വൎദ്ധിച്ചുവന്നു. അതിന്റെ പ്രശംസയെക്കുറിച്ചു "ഞാൻ തന്നെ ഞാൻ അല്ലാതെ മറ്റൊരുത്തിയും ഇല്ല എന്ന തന്റെ ഹൃദയം കൊണ്ടു പറഞ്ഞു നിൎഭയമായി കുടിയിരുന്നു സന്തോഷിക്കുന്ന പട്ടണം ഇതാകുന്നു" എന്നു സ്സെഫനിയാ ദീൎഘദൎശി പറഞ്ഞിരിക്കുന്നു (൨-൧൫) ദീൎഘദൎശിയുടെ ഈ വചനം ഇപ്പോൾ കണ്ടുകിട്ടിയ ഒരു കല്ലു ധാരാളം യഥാൎത്ഥീകരിക്കുന്നു. ആ കല്ലു ഒരു രാജാവ തന്റെ ജയഘോഷങ്ങളെ നിലനിൎത്തുന്നതിനു ഉണ്ടാക്കിയതാണ പല ജാതികളായ അനേകർ രാജസിംഹാസനത്തിൻ മുമ്പാകെ സാഷ്ടാംഗം വന്ദിച്ചു കാഴ്ചയണെക്കുന്ന ഭാവം അതിൽ കാണിച്ചിരുന്നതു കൂടാതെ ചില എഴുത്തുകളും ഉണ്ടു. അതു എന്തെന്നാൽ:- "ഞാൻ പട്ടണത്തെ പിടിച്ചു. എന്റെ പ്രഭുക്കന്മാരെ ഞാൻ വിളിച്ചുകൂട്ടി. ഞാൻ കൊട്ടാരങ്ങളെയും പട്ടണങ്ങളെ, ആലയങ്ങളെയും സംഹരിച്ചു. ഞാൻ ൧൧ വലിയ പട്ടണങ്ങളെ ടിച്ചു ഞാൻ അവരുടെ ൨൦൫൦൦ ആളുകളെ യുദ്ധത്തിൽ കൊല്ലുക

അടിമയായി കൊണ്ടു പൊകയൊ ചെയ്തു. അവരുടെ തലവന്മാരെയും പ്രധാനികളെയും യോദ്ധാക്കളെയും ഞാൻ ചങ്ങലയിൽ ബന്ധിച്ചു. ആഹ്ഹനീയെ അവന്റെ ദേവന്മാരൊടും ആചാൎയ്യന്മാരൊടും കുതിരകളോടും പുത്രന്മാരൊടും പുത്രിമാരോടും യോദ്ധാക്കളോടും കൂടി എന്റെ അസ്സൂറിയാ നാട്ടിലെക്കു ഞാൻ കൊണ്ടുപോന്നു. സത്തബെൽ ഹറാലിനെ ഞാൻ ചങ്ങലയിൽ ആക്കി..........” സ്ലൂനിയാ ഭിഫ്ലദേശി പറയുന്ന നിഗളം ഇവരിൽ എത്രമാത്രമുണ്ടായിരുന്നു എന്നു ഠരം കല്ലു സാക്ഷിക്കുന്നുവല്ലൊ.

(ശേഷം അടുത്തതിൽ)

---

# വിശേഷവൎത്തമാനങ്ങൾ

ജപ്പാൻ ചക്രവൎത്തി ഒരു പ്രസിദ്ധനായ കവിയാണത്രെ. കഴിഞ്ഞ ഒരു സംവത്സരത്തിനുള്ളിൽ നാലായിരം പദ്യങ്ങൾ ഇദ്ദേഹം തന്റെ അനേക ജോലികളുടെ ഇടയിൽ നിൎമ്മിച്ചിട്ടുണ്ടു.

❖ ❖ ❖

ഒരു മനുഷ്യൻ ശ്വാസനിരോധത്താൽ ൭ മിനിററിനുള്ളിലും ഉറക്കത്തിനു തടസ്സമുണ്ടായാൽ ൧൦ ദിവസത്തിനകത്തും കുടിപ്പാൻ കിട്ടാഞ്ഞാൽ ഒരു വാരത്തിനുള്ളിലും ഭക്ഷണമില്ലാതിരുന്നാൽ ദേഹസ്ഥിതിക്കു തക്കവണ്ണം പല ദിവസങ്ങൾക്കുള്ളിലും മരിച്ചുപോകുന്നതാണത്രെ.

❖ ❖ ❖

സ്കട്ട്ലാൻഡിൽ പൂൎണ്ണചന്ദ്രപ്രകാശമുള്ളപ്പോൾ ഓരൊ വസ്തുക്കളെ ഏഴുമൈൽ ദൂരത്തിൽവെച്ചു വ്യക്തമായി കാണാമെന്നു പറയുന്നു. അപ്രകാരം തന്നെ ചന്ദ്രൻ ആച്ഛാദിതമായിരിക്കുന്നകാലത്തു നക്ഷത്രങ്ങളുടെ പ്രകാശത്തിൽ അച്ചടിപ്പുസ്തകങ്ങളും മററും നിഷ്പ്രയാസേന വായിക്കാവുന്നതുമാണത്രെ

❖ ❖ ❖

തെക്കെ അമെറിക്കായിലെ ജനാധിപത്യ ഗവൎമ്മെണ്ടിന്റെ കീഴുള്ള അൎജൻറീന എന്ന നാട്ടിൽ വിവാഹം ചെയ്യാത്ത പുരുഷന്മാരുടെമേൽ നികുതി കെട്ടുന്ന ഒരു ചട്ടം ഇപ്പോൾ നടപ്പാക്കപ്പെട്ടിരിക്കുന്നു. ഇരുപതു വയസ്സിനു മേൽ എൺപതിൽ താഴെ പ്രായമുള്ളവരിൽ വിവാഹം ചെയ്തിട്ടില്ലാത്തവരൊക്കെയും വിവാഹം ചെയ്യുന്നതു വരെ മാസത്തിൽ രണ്ടു പ്രാവശ്യം അവസ്ഥാനുസരണം നിശ്ചയിക്കപ്പെടുന്ന സംഖ്യ പിഴ കൊടുക്കേണ്ടി വരുന്നു.

❖ ❖ ❖

നാല്പതു പവൻ വീതമുള്ള രണ്ടു ബേങ്ക് നോട്ടുകൾ ലോഹപത്രത്തിൽ പൊതിഞ്ഞു വെച്ചിരിക്കുന്നതിനെ ഒരു പന്നിയുടെ വയററിൽ ഈയ്യിടെ കണ്ടു കിട്ടിയിരിക്കുന്നു. ആ രണ്ടു നോട്ടുകളും നിൎമ്മലമായും പൊതിഞ്ഞിരുന്ന ലോഹപത്രം നന്നാ ചുരുക്കമായി മാത്രം തുരുമ്പിച്ചും ഇരുന്നിരുന്നു പോൽ.

സ. മി.

❖ ❖ ❖

ഏതു വിധ ദന്ത രോഗങ്ങൾക്കും ചികിത്സിക്കുന്നതിനു സമൎത്ഥനായ ഒരു ശസ്ത്രവൈദ്യൻ ആലപ്പുഴെ വന്നു ചികിത്സകൾ ആരംഭിച്ചിരിക്കുന്നു. പല്ലുകൾ ഇളകിപ്പോയിട്ടുള്ളവൎക്കു ഒരുവക ക്രിത്രിമ പല്ലുകൾവച്ചു ഉറപ്പിക്കുന്നതാണ.

❖ ❖ ❖

തിരുവിതാംകൂറിലെ ഇക്കഴിഞ്ഞ മജിസ്ത്രേട്ടു പരീക്ഷ — ഈ തലവാചകത്തിൽ ഇക്കഴിഞ്ഞ ൧൨ാം നം-യിലെ മലയാളിയിൽ കാണുന്ന ഒരു ലേഖനത്തിൽ പരീക്ഷയ്ക്കു ചേരുന്നതിനു പീസടച്ചിട്ടു ചില അസൌകൎയ്യങ്ങളാൽ അതിൽ ചേരുവാൻ സംഗതി വന്നിട്ടില്ലാത്ത ൧൭-ാം നമ്പ്രുകാരനായ നെയ്യാററിൻകര ക്രിമിനാൽ വക്കീലായി വ്യവഹരിച്ചു വരുന്ന ആലിക്കുഞ്ഞു എന്നൊരു മുഹമ്മദീയൻ പരീക്ഷയിൽ ചേൎന്നു ചില വിഷയങ്ങളിൽ തോററിരിക്കുന്നതായി ഗസെററിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു എന്നു കാണുന്നു. ടി. ആലിക്കുഞ്ഞു എന്നയാൾ പരീക്ഷദിവസം ഹാജരുണ്ടായിരുന്നില്ല എ

ന്നു കാണുന്നതു വാസ്തവമായിരുന്നാൽ മേല്പറയപ്പെട്ട സംഗതി എത്രയോ നിന്ദാവഹമായിട്ടുള്ള ഒന്നാണെന്നും അന്യന്മാർ ഈ പരീക്ഷയെ എത്രത്തോളം വകവെക്കുമെന്നും ഏകദേശം ഊഹിക്കാവുന്നതാണല്ലൊ- ഇതു എന്തൊരു "പിത്തലാട്ട"മാണെന്നു മനസ്സിലാകുന്നില്ല-

സാ- മി-

# സൂചനകൾ

ക്ഷാമം—ഇന്ത്യായുടെ മിക്ക ഭാഗങ്ങളിലും കഠിനമായ ക്ഷാമം നേരിട്ടിരിക്കുന്നതിനാൽ സാഹായ്യധനം ഭൂലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും പിരിഞ്ഞുവരുന്നു. നമ്മുടെ സംസ്ഥാനത്തു നിന്നും കഴിയുന്ന സഹായം ചെയ്യാൻ തിരുവനന്തപുരത്തു ഒരു സംഘംകൂടി നിശ്ചയിച്ചപ്രകാരം പണം പിരിച്ചുവരുന്നു- ഈ സംഘത്തിലേക്കു പല മഹാന്മാരെയും അംഗങ്ങളായി ചേർത്തു സഹായം അപേക്ഷിച്ചിരിക്കുന്നകൂട്ടത്തിൽ സുറിയാനി സമുദായത്തിന്റെ പ്രതിപുരുഷനായി നി_ വ_ ദി_ ശ്രീ_ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമേനിയെയും ചേർത്തു അപേക്ഷ പണ്ണിരിക്കുന്നതിനാൽ പണം പിരിപ്പിനു തിരുമനസ്സുകൊണ്ടു ശ്രമം ചെയ്തു വരുന്നു- നമ്മുടെ സമസൃഷ്ടികൾ വിശപ്പുകൊണ്ടും ദാഹംകൊണ്ടും സംഖ്യയില്ലാതെ മരിച്ചുവരുന്ന ഈ കാലത്തു യഥാശക്തി സഹായം ചെയ്യേണ്ടതു ഏവന്റെയും മുറയാണെന്നു ഓർപ്പിക്കുന്നു_

❖ ❖ ❖

സിമ്മനാരിപ്പള്ളി—ഇതോടു ചേർന്ന മദ്ബഹാ പണിയിച്ചുവരുന്ന വിവരം മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ- ഇപ്പോൾ മദ്ബഹായുടെ കല്പണിയും മരപ്പണിയും മുഴുവൻ തീർന്നു ഓടു മേച്ചിൽ ചെയ്തു വരുന്നു- ഇനി വെള്ളതേപ്പും ഹൈക്കലായുടെ കേടുപൊക്കും ഉണ്ടു- ഇതേവരെ ചെയ്ത പണിക്കും വളരെ പണം കടം വാങ്ങിച്ചിട്ടുണ്ടു- ഇതേവരെ സഹായംചെയ്ത എല്ലാവർക്കും ഹൃദയപൂർവമായ നന്ദി പറവാനും ഇനിയും ഇതിൽ സംബന്ധിച്ചിട്ടില്ലാത്ത ആളുകൾ താമസിപ്പിക്കാതെ അവരുടെ സഹായം എത്തിച്ചു കൊടുക്കണമെന്നു അറിയിപ്പാനും വ_ ദി_ ശ്രീ പൌലോസ റമ്പാച്ചൻ അവർകൾ ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നതിനാൽ വിവരം അറിയിച്ചുകൊള്ളുന്നു_

❖ ❖ ❖

നി- വ- ദി- ശ്രീ- മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈയിടെ കല്ലൂപ്പാറ, മല്ലപ്പള്ളിമുതലായ ഉൾനാട്ടിലുള്ള പള്ളികളിൽ സഞ്ചരിക്കയായിരുന്നു- ഈ സഞ്ചാരത്താൽ നവീകരണക്കാരിൽ പലരും മനസ്സുതിരികയുണ്ടായി- മല്ലപ്പള്ളി മുതലായ സ്ഥലങ്ങളിൽ ശൌലിനെപ്പോലെ യാക്കോബായ സുറിയാനി സഭയെ പീഡിപ്പിച്ചുവന്ന ഒരു വൈരാഗ്യ നവീകരണ പ്രസംഗി ഈ സന്ദർഭത്തിൽ പൌലൊസിനെപ്പോലെ മനസ്സുതിരിഞ്ഞു ഇപ്പോൾ "പുറജാതികളുടെ ഇടയിൽ എന്റെ നാമം വഹിപ്പാൻ തിരഞ്ഞെടുക്കപ്പെട്ട ഒരു പാത്രം" എന്ന പോലെ തീർന്നിരിക്കുന്നു-

❖ ❖ ❖

ജൂബിലിമഹോത്സവം—ഇൻഡ്യാ ചക്രവർത്തിനിയായ വിക്ടോറിയാ മഹാരാജ്ഞി അവർകളുടെ അതിപ്രശസ്തമായ രാജ്യഭാരത്തിന്റെ ൬൦-ാം വർഷാവസാനത്തെ വൈര ജൂബിലിയായി എല്ലാ സ്ഥലങ്ങളിലും ആഘോഷിക്കപ്പെടുന്ന കൂട്ടത്തിൽ തിരുവിതാംകൂർ സംസ്ഥാനത്തു താഴെ പറയുംപ്രകാരമുള്ള ആഘോഷങ്ങൾ ചെയ്യപ്പെടുന്നതാകുന്നു-

വരുന്ന മിഥുനമാസം ൯-ാംനു-യും ൧൦-ാംനു-യും സംസ്ഥാനം ഒട്ടുക്കു ഒഴിവു ദിവസങ്ങളായി ആചരിക്കേണ്ടതാകുന്നു-

൧- ൧൦ാംനു- കാലത്തു കോട്ടിൽ റായൽ സല്യൂട്ടിനുള്ള പീരങ്കിവെടി വെക്കുന്നതാണു-

൨- ൧൦ാംനു- വൈകുന്നേരം ൪ൽ മണിക്കു പുത്തൻകച്ചേരിയിൽ ഡർബാർ ഹാളിൽ വച്ചു കൂടിക്കാഴ്ച നടക്കുന്നതാകുന്നു- കൂടിക്കാഴ്ച തീർന്നയുടൻ പത്തു വിലങ്ങന്മാരെ വിലങ്ങു വെട്ടി വിട്ടയക്കും_

൩- ൧൦-ാംനു- സംസ്ഥാനം ഒട്ടുക്കു പള്ളിക്കൂടത്തിൽ പഠിക്കുന്ന കുട്ടികൾക്കു ഭക്ഷണം കൊടുക്കുന്നതിനു ഏർപ്പാടു ചെയ്യുന്നതാണു-

൪- ൧൦-ാംനു- തിരുവനന്തപുരത്തിലും പുറസ്ഥലങ്ങളിലും പാവപ്പെട്ടവർക്കന്നം കൊടുക്കുന്നതാണു-

൬- ൧൦-ാംനു- രാത്രി ൮ മണിക്കു പുത്തൻ കച്ചേരിയിൽ ഡൈനിംഗ ഹാളിൽ വച്ചു യൂറോപ്യന്മാൎക്കു ഒരു ഡിന്നർ കൊടുക്കുന്നതാണ- രാത്രി ൯- മണിക്കു പുത്തൻ കച്ചേരിക്കു കിഴക്കു വശമുള്ള മൈതാനത്തിൽ വച്ചു ജനങ്ങൾക്കെല്ലാവൎക്കും കാണ്മാനായി കമ്പക്കെട്ടു ഉണ്ടായിരിക്കുന്നതാണ-

൭- ൧൦-ാംനു- രാത്രി തിരുവനന്തപുരം പട്ടണം മുഴുവനും ദീപകാഴ്ച ഉണ്ടായിരുക്കും- ജനങ്ങൾ അവരവരുടെ നടകളും ഗൃഹങ്ങളുടെ മുൻ ഭാഗങ്ങളും അലങ്കരിച്ചു അവിടെ ദീപങ്ങൾ വച്ചിരിക്കേണ്ടതാകുന്നു-

൮- മിഥുനമാസം ൧൧-ാംനു- വൈകുന്നേരം ൩ൽ മണിക്കു കാഴ്ചബങ്കളാവിൽ വച്ചു ജനങ്ങൾക്കെല്ലാവൎക്കും കാണ്മാനായി കളികൾ നടത്തപ്പെടും- അവിടെ പട്ടാളം വക ബാൻഡും ഉണ്ടായിരിക്കും-

ബ്രിട്ടീഷ മഹാരാജ്യത്തിൽ രാജ്യാധിപത്യം വഹിച്ചിട്ടുള്ള രാജാക്കന്മാരിൽ ആരും ഇത്രയും ദീൎഘകാലം ഭരിച്ചിട്ടില്ല- ൩ാം ജോൎജ രാജാവിന്റെ ഭരണമാണ ഇതേവരെ ഏറ്റവും ദീൎഘമായിരുന്നതു- വിക്ടോറിയാ ചക്രവൎത്തിനി അദ്ദേഹത്തെയും കവിഞ്ഞിരിക്കുന്നു- സ്വാമിഭക്തിയുള്ള കുടികൾ തങ്ങളുടെ അരചന്റെ ഭാഗ്യത്തിൽ സന്തോഷിക്കുന്നതു സഹജമായിരിക്കുന്ന കാൎയ്യമാണ- നമ്മുടെ ചക്രവൎത്തിനിയെ സംബന്ധിച്ചോ കേവലം ഒരു രാജ്ഞിയെന്നു മാത്രമല്ല ഒരു മാതാവെന്നപോലെ ഭക്തി വാത്സല്യം സകല കുടിയാന്മാൎക്കും ഉള്ളതിനാൽ ഈ കാൎയ്യത്തിൽ എല്ലാവരും ഹൃദയപൂൎവ്വമായ ആഘോഷം ചെയ്യുന്നതാണ-

---

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായിൽ നിന്നു.

മലങ്കര ഇടവകയിലുള്ള എല്ലാ പള്ളികളിലേയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

സമാധാനത്തോടും പരിപാകതയോടും പ്രജാവാത്സല്യത്തോടും നമ്മെ ഭരിച്ചുവരുന്ന നമ്മുടെ പ്രിയ രാജ്ഞിയായ വിക്ടോറിയാ ചക്രവൎത്തിനി അവൎകളുടെ രാജ്യഭാരത്തിന്റെ അറുപതാം വത്സരാവസാനം എല്ലാ രാജ്യങ്ങളിലും ആഘോഷമായി കൊണ്ടാടുന്നതിനു നിശ്ചയിച്ചിരിക്കുന്ന വിവരം നിങ്ങൾ അറിഞ്ഞിട്ടുണ്ടല്ലൊ.

കേവലം ഒരു രാജാവിന്റെ അവസ്ഥയിൽ മാത്രമല്ല, ഒരു മാതാവിനെപ്പോലെ എല്ലാ ജനങ്ങളാലും മതിക്കപ്പെട്ടിരിക്കുന്ന ഈ മഹാരാജ്ഞിയുടെമേൽ അവിടത്തെ പ്രജകളായ സുറിയാനി സമുദായവും തങ്ങളുടെ അത്യന്തസ്വാമിഭക്തിയെ പ്രദൎശിപ്പിക്കേണ്ടതു നമ്മുടെമുറയാകുന്നു.

അതിനാൽ ഈ മഹാ ജൂബിലിയുടെ ആഘോഷത്തിനായി നിയമിക്കപ്പെട്ടിരിക്കുന്ന മിഥുനമാസം ൯-ം ൧൦-ം തീയതികളിൽ നമ്മുടെ കീഴുള്ള എല്ലാ പള്ളിക്കൂടങ്ങളും ഒഴിവായിരിക്കുന്നതു കൂടാതെ ൯-ാം നു- എല്ലാ പള്ളികളിലും പട്ടക്കാരും ജനങ്ങളും കൂടി മഹാരാജ്ഞി അവൎകൾക്കു വേണ്ടി ശുദ്ധ: കുൎബ്ബാനയും പ്രാൎത്ഥനയും പ്രസംഗവും നടത്തുകയും വേണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടു കൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ-

കല്ലൂപ്പാറ പള്ളിയിൽ നിന്നും. ൧൮൮൭ ഇടവം ൨൨നു-

# പഞ്ചാം

ഹസീറാൻ (മിഥുനം)

| സുറിയാനി (ഹസീറാൻ) | ഇംഗ്ലീഷ (ജൂൺ / ജൂലായി) | മലയാളം (മിഥുനം) | ആഴ്ച |
|---|---|---|---|
| ൧ | ൧൩ | ൧ | ഞാ |
| ൨ | ൧൪ | ൨ | തി |
| ൩ | ൧൫ | ൩ | ചൊ |
| ൪ | ൧൬ | ൪ | ബു |
| ൫ | ൧൭ | ൫ | വ്യാ |
| ൬ | ൧൮ | ൬ | വെ |
| ൭ | ൧൯ | ൭ | ശ |
| ൮ | ൨൦ | ൮ | ഞാ |
| ൯ | ൨൧ | ൯ | തി |
| ൧൦ | ൨൨ | ൧൦ | ചൊ |
| ൧൧ | ൨൩ | ൧൧ | ബു |
| ൧൨ | ൨൪ | ൧൨ | വ്യാ |
| ൧൩ | ൨൫ | ൧൩ | വെ |
| ൧൪ | ൨൬ | ൧൪ | ശ |
| ൧൫ | ൨൭ | ൧൫ | ഞാ |
| ൧൬ | ൨൮ | ൧൬ | തി |
| ൧൭ | ൨൯ | ൧൭ | ചൊ |
| ൧൮ | ൩൦ | ൧൮ | ബു |
| ൧൯ | ൧ | ൧൯ | വ്യാ |
| ൨൦ | ൨ | ൨൦ | വെ |
| ൨൧ | ൩ | ൨൧ | ശ |
| ൨൨ | ൪ | ൨൨ | ഞാ |
| ൨൩ | ൫ | ൨൩ | തി |
| ൨൪ | ൬ | ൨൪ | ചൊ |
| ൨൫ | ൭ | ൨൫ | ബു |
| ൨൬ | ൮ | ൨൬ | വ്യാ |
| ൨൭ | ൯ | ൨൭ | വെ |
| ൨൮ | ൧൦ | ൨൮ | ശ |
| ൨൯ | ൧൧ | ൨൯ | ഞാ |
| ൩൦ | ൧൨ | ൩൦ | തി |

## വിശേഷ ദിവസങ്ങൾ.

൧-നു. പെന്തിക്കുസ്തി യോഹ- ൧൫. അ. ൨൬. മുതൽ ൧൬. അ. ൧൫. വരെ

൩-നു- മാർ ഔതൽ ബാവായുടെ ഓർമ്മ

൬-നു- സ്വർണ്ണവെള്ളിയാഴ്ച ലൂക്കൊ ൨൨- അ. ൨൪—൩൦

൮-നു- പെന്തി. പിമ്പു ൧-ാം ഞാ. യോഹ ൬. അ ൨൬—൩൫

൧൫-നു- പെന്തി പിമ്പു ൨-ാം ഞ മത്താ ൧൦ അ ൩൪ മുതൽ ൧൧ അ ൧ വരെ

൧൬-നു- ശ്ലീഹാ നോമ്പിന്റെ ആരംഭം

൨൨-നു- പെന്തി. പിമ്പു ൩-ാം ഞാ- യോഹ. ൬- അ ൩൫—൪൬

൨൪- നു- മാർ യോഹന്നാൻ മാംദാനായുടെ ജനനം

൨൯-നു- പെന്തി. പിമ്പു ൪-ാം ഞാ- പത്രോസ പൌലൊസ ശ്ലീഹന്മാരുടെ ഓർമ്മ (മാറാനായ) മത്താ ൨൦- അ- ൧-

൩൦- നു- പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ. ലൂക്കൊ. ൬ അ- ൧൨—൨൩

മല

## പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൭ |
| ഒററപ്രതിക്കു | | ൭ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൪ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മാസ് അച്ചുക്കൂട്ടം മാനേജർ മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടയ്ക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

## വിഷപ്പട്ടി വിഷത്തിനു ഒരു നിസ്തുല്യ ഗുളിക.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ച ററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം ന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വ വും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതി തിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നി വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാ ഇതിനാൽ തിയ്യപ്പെടുത്തുന്നു.

---

MAR THOMAS' PRESS,

KOTTAYAM.